# ഗോശ്രീശാദിത്യചരിതം

അഥവാ

# രാമവൎമ്മവിലാസം

കാവ്യം.

ഗ്രന്ഥകൎത്താവ്

മഹാകവി, കൊടുങ്ങല്ലൂർ

ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ

തിരുമനസ്സുകൊണ്ട്.

പ്രസാധകൻ

എളമനമഠത്തിൽ കൃഷ്ണമേനോൻ.

തൃശ്ശിവപേരൂർ

ഭാരതവിലാസം പ്രസ്സിൽ അച്ചടിച്ചത്.

1094.

E. Krishna Menon.

# ഗോശ്രീശാദിത്യചരിതം

അഥവാ

# രാമവൎമ്മവിലാസം

കാവ്യം.

ഗ്രന്ഥകൎത്താവ്

മഹാകവി, കൊടുങ്ങല്ലൂർ
ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ
തിരുമനസ്സുകൊണ്ട്.

പ്രസാധകൻ

എളമനമഠത്തിൽ കൃഷ്ണമേനോൻ.
തൃപ്പൂണിത്തുറ.

ഒന്നാംപതിപ്പ്—കോപ്പി-1000.



തൃശ്ശിവപേരൂർ
ഭാരതവിലാസം പ്രസ്സിൽ അച്ചടിച്ചതു.

1094.

WITH

His Highness' gracious permission

*This Kavya is respectfully dedicated*

**To His Highness Sir Sri Rama Varma, G. C. I. E,**

*Maharaja of Cochin,*

*By His Highness' most devoted*

*and loyal subject,*

*The Editor.*

# Editor's Prefatory Note.

This Kâvya contains a sketch of the life of **H. H. Sir Sri Rama Varma, G. C. I. E.**, Maharaja of Cochin. It was composed at our instance by Mahâkavi M. R. Ry., Cheriya Kochunny Thampuran Avargal of Cranganore. That he should have composed this excellent poem of eight cantos in the short space of a few weeks is another proof, if proof were needed, of his admirable poetical skill, and of his loyalty to the Ruling Family of Cochin. It is with genuine pleasure that we publish the book on this auspicious occasion of the Sixtieth Anniversary of His Highness's birthday.

We are extremely grateful to His Highness for the gracious permission afforded us to respectfully dedicate this work to His Highness. We also take this opportunity to express our heartfelt thanks to the gifted poet, to those loyal and patriotic gentlemen who have assisted us to bring out this book, and to our friend Mr. T. K. Krishna Menon, the well-known scholar, for the advice and help he has ungrudgingly given us in the matter of this publication.

# വിജ്ഞാപനം.

നമ്മുടെ വലിയതമ്പുരാൻ തിരുമനസ്സിലെ ഷഷ്ട്യബ്ദപൂർത്തിസ്മാരകമായി തിരുമനസ്സിലെ മഹൽചരിതം കാവ്യരൂപേണ പ്രസിദ്ധീകരിച്ചാൽ കൊള്ളാമെന്നുള്ള ഞങ്ങളുടെ ആഗ്രഹം മഹാകവി കൊടുങ്ങല്ലൂർ ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെ അറിവിക്കുകയും, ആയതു് അവിടുന്നു് സന്തോഷപൂർവ്വം സ്വീകരിച്ചു്, അധികതാമസംകൂടാതെ ഈ കാവ്യത്തെ ഉണ്ടാക്കിത്തരികയും ചെയ്തു. അല്പദിവസങ്ങൾകൊണ്ടു് അഷ്ടസർഗ്ഗങ്ങൾ അടങ്ങിയ ഈ കാവ്യരത്നത്തെ കല്പിച്ചുണ്ടാക്കിത്തന്നു് ഞങ്ങളെ കൃതാർത്ഥന്മാരാക്കിച്ചെയ്തു ഔദാര്യനിധിയും മഹാമനസ്കനും ആയ ആ തിരുമനസ്സിലെയോടു് ഞങ്ങൾ വളരെ കൃതജ്ഞതയുള്ളവരായിരിക്കുന്നു. ഈ കാവ്യത്തെ പുസ്തകാകൃതിയിൽ പ്രസിദ്ധീകരിച്ചു് തിരുമനസ്സിലെ ഷഷ്ട്യബ്ദപൂർത്തിമംഗളമഹോത്സവസമ്മേളനസമയത്തു് സന്നിഹിതരാകുന്ന സജ്ജനങ്ങൾക്കു് സൌജന്യമായി കൊടുത്താൽ കൊള്ളാമെന്നുള്ള ആഗ്രഹത്തെ നിറവേറുന്നതിന്നു് വേണ്ടുന്ന ധനസഹായം ചെയ്തു സ്വദേശാഭിമാനികളും രാജഭക്തന്മാരും ഭാഷാവത്സലന്മാരും ആയ മഹാന്മാരോടും, വിശിഷ്യ, ഈ പ്രസിദ്ധീകരണത്തിൽ വേണ്ടുന്ന ഉപദേശങ്ങൾതന്നു് സശ്രദ്ധം സഹായിച്ച മാന്യസുഹൃത്തും സാഹിത്യരസികനും ആയ ടി. കെ. കൃഷ്ണമേനോൻ അവർകളോടും ഞങ്ങൾ ഹൃദയപൂർവ്വമായ നന്ദിപറഞ്ഞുകൊള്ളുന്നു.

പ്രസാധകൻ.



മഹാ കവി

കൊടുങ്ങല്ലൂർ ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ

തിരുമനസ്സുകൊണ്ടു്

# ശുദ്ധപത്രം.

| ഭാഗം | ശ്ലോകം | പാദം | അശുദ്ധം | ശുദ്ധം |
|---|---|---|---|---|
| ൭ | ൬൧ | ൨ | “പറക്കൽക്കൂത്തു” | “പറക്കൻകൂത്തു” |
| ൧൪ | ൧൩ | ൩ | അനുപമതരഭ്രമി | അനുപമതരുഭ്രമി |
| ൧൬ | ൨൬ | ൩ | ന്നടയ്ക്കുയല്ലി | ന്നടയ്ക്കൂയല്ലി |
| ടി | ടി | ൪ | മുളവായയതു | മുളവാമതു |
| ൩൧ | ൯ | ൩ | കൃഷിയിലൂൾക്കടെ | കൃഷിയിലുൽക്കടെ |
| ൩൬ | ൪൧ | ൨ | മന്തിവരേ | മന്നിവരേ |
| ൪൪ | ൮൯ | ൨ | പൊാകുന്നതിന്നു | പോകുന്നതിന്നു |
| ൪൫ | ൯൬ | ൨ | തോട്ടമെന്നിതു | തോട്ടമൊന്നിതു |
| ൪൬ | ൧൦൦ | ൨ | ത്തതാപമോദി | ത്തതാപമോതി |
| ൫൯ | ൭൮ | ൨ | വൎഗ്ഗഗൎഭഃ | വൎഗ്ഗഗൎഭാഃ |
| ൬൨ | ൯൭ | ൩ | പ്ഷണിയെപ്രകാരം | പ്ഷണിയപ്രകാരം |
| ൬൫ | ൧ | ൧ | സമ്മാന്യനായിധരണീ | സന്മാന്യനാമിധരണീ |
| ൭൨ | ൪൬ | ൨ | ലെന്നുള്ളോരുപ്പ | ലെന്നുള്ളോരുറപ്പ |
| ൮൦ | ൯൦ | ൩ | ഉമസ്ക്കു ധീശൻ | ഉമസ്ക്കൂധീശൻ |
| ൮൪ | ൧൫ | ൪ | പരമ, ഭക്ത്യാ | പരമഭക്ത്യാ |
| ൮൬ | ൨൫ | ൨ | മഴകേററംവച്ചു | മഴകേററംവാച്ചു |
| ൮൭ | ൩൫ | ൪ | സാംബജായ്യേംബ! | സാംബജായേംബ! |
| ൧൦൫ | ൪൭ | ൩ | തുംഗേശമൌലിഗേട്ടുത | തുംഗേശമൌലിഗേത്തുത |
| ൧൧൩ | ൯൧ | ൪ | ഭ്രപൻ | ഭ്രപൻ |
| ൧൨൨ | ൪൬ | ൪ | മനീഷി | മനീംഷ |
| ൧൨൪ | ൫൫ | ൨ | നിചലം | നിഖിലം |

# ഗോശ്രീശാദിത്യചരിതം

അഥവാ

# രാമവൎമ്മവിലാസം.

---

## ഒന്നാം സൎഗ്ഗം.

---

ഹരിഃ ശ്രീഗണപതയേ നമഃ

അവിഘ്നമസ്തു.

---

ശ്രീഭദ്രകാള്യൈ നമഃ.

മംഗളം.

---

പൂൎണ്ണത്രയീപുരവരേ പുകൾപൂണ്ട പാരം
പൂൎണ്ണപ്രസാദമരുളും പുരുഷൻ പുരാണൻ
തൂൎണ്ണം മദീയ ഘനപാപമഹാചലത്തെ
ചൂൎണ്ണങ്ങളാക്കിയകലത്തു കളഞ്ഞിടട്ടേ. ൧

അഗതനയേ! "പഴയന്നൂർ"
ഭഗവതി! കനിവാൎന്നു നീ കടക്കണ്ണാൽ
വിഗതവിളംബം കൈതൊഴു-
മഗതികൾവരനാകുമെന്നെ നോക്കേണം. ൨

സുരാരിമാർ നടുങ്ങിടും ഖരാട്ടഹാസഭീമയായ്
ഹരാക്ഷിതന്നിൽനിന്നുടൻ നിരാകുലം ജനിച്ച നീ
ചരാചരത്തിനമ്മതാൻ ചിരായ കാളി! പാഹി മാം
സുരാധിരാജവന്ദിതേ! പരാപരസ്വരൂപിണി! ൩

പരം തടിച്ച ദാരുകാസുരന്നു മൃത്യു ചേൎത്തുടൻ
നിരന്തരം ജഗത്ത്രയം ചിരം തെളിഞ്ഞു കാക്കുവാൻ
ശരണ്യയായ് ‘‘കുരുംബ’’മാമരണ്യമാണ്ടെഴും ശിവേ!
വരങ്ങൾ നൽക, കാളി! മേ, കരങ്ങൾ കൂപ്പിടുന്നു ഞാൻ. ൪

ഉടുത്ത ഹസ്തികൃത്തിയും തുടുത്ത ലോചനങ്ങളും
കടുത്ത തീക്ഷ്ണഖഡ്ഗവും തടുത്തിടുന്ന ചൎമ്മവും
മടുത്തു ബാലചന്ദ്രനിങ്ങടുത്തിടാത്ത ദംഷ്ട്രയാ-
ഞെടുത്തിടുന്ന കാളികേ! പടുത്വമോടു പാഹി മാം. ൫

## കഥാരംഭം.

‘‘ചേരമാൻപെരുമാൾ’’ ധൎമ്മം ചേരുമാറിമ്മഹീതലം
പാരം പാലിച്ചു നാകത്തെ സ്വൈരമിന്ദ്രൻകണക്കിനെ. ൬

അന്നാ നൃപൻ ഗുണം ചേരാനൊന്നാംകാരണമാകയാൽ
നന്നായിങ്ങുളവായ് ‘ചേരാ’നെന്നാഹ്വയമവന്നഹോ! ൭

നേരാൽപ്പിണങ്ങിടില്ലാരോടും ചേരാനേററം തുനിഞ്ഞിടും
ആ രാജാവ,തിനാലുണ്ടായ് ‘ചേരാ’നെന്നവനിങ്ങു പേർ. ൮

ആ രാജാവുദയം പ്രാപിച്ചാരാൽ വാഴ്കകാരണാൽ
ഘോരാധൎമ്മമഹാധ്വാന്തം ചേരാതായി മഹീതലേ. ൯

അവനീശനവൻ രണ്ടാംശിവനാം നന്ദിപോലെതാൻ
ശിവഭക്തരിലൊന്നാമൻ ഭുവനേ ഭാഗ്യവാൻ പരം. ൧൦

പുരുഹൂതാഭതേടുന്നപ്പെരുമാൾക്കിഷ്ടദൻ ഹരൻ
പുരുമോദം പ്രകാശിച്ചാൻ ‘‘തിരുവഞ്ചിക്കള’’ത്തഹോ!. ൧൧

മാന്യശ്രീപൂണ്ട ‘‘ഗോകൎണ്ണ’’ധന്യക്ഷേത്രം മുതൽക്കിഹ
‘‘കന്യാകുമാരി’’വരെയുള്ളന്യാദൃശമിളാതലം; ൧൨

പണ്ടാരാജോത്തമൻ കാത്തുകൊണ്ടാ,നായതുകാരണാൽ
കൊണ്ടാട്ടംവിധമെല്ലാർക്കുമുണ്ടായ്മംഗളമേററവും. ൧൩
(യുഗ്മകം)

ശങ്കരാജ്ഞാവശാത്സർവ്വാതങ്കശാന്തിയ്ക്കു ഭൂപനായ്
ശങ്ക വിട്ടു ജനിച്ചാൻ തൽകിങ്കരന്മാരിലിങ്ങൊരാൾ. ൧൪

ദീനാർത്തിപോക്കുമദ്ഭുതത്താനാണപ്പെരുമാളു പോൽ
ജ്ഞാനാതിശയസമ്പന്നൻ ദാനാദിഗുണശോഭിതൻ. ൧൫

ബാലേന്ദുചൂഡഭട്ടരിൽ ചാലേ മറെറാരുവൻ തദാ
"തോല"നായിപ്പിറന്നാൻ തൽപ്പാലനക്കുറവോതുവാൻ. ൧൬

തിരുവഞ്ചിക്കുളത്തപ്പൻ തിരുമെയ്യാ മഹീശ്വരൻ
കരുതും കരൾതാർതന്നിൽ പുരുഭക്തിപുരസ്സരം. ൧൭

അക്കാലകാലദേവൻതൻ തൃക്കാലിൻവൈഭവത്തിനാൽ
അക്കാലത്തില്ല മഹിയിൽ ദുഷ്കാലക്കേടൊരുത്തനും. ൧൮

ശ്രീരാജചൂഡകൃപയാലാരാജാവെന്തുചെയ്കിലും
ഈരാറുപന്തിരണ്ടായിത്തീരാതാകില്ലതൊന്നുമേ. ൧൯

ശിവഭക്തനവൻ ചെയ്യുന്നവനം ഹരിദുഷ്കരം
കവനം സ്തോത്ര,മമരും ഭവനം രജതാചലം. ൨൦

ഹരഭക്തിസമുദ്രത്തിൽ സരസം മുങ്ങിടുന്നവൻ
വരരത്നഗണം സർവ്വം തരസാ കൈക്കലാക്കിനാൻ. ൨൧

ഈശ്വരാതിപ്രസാദത്താൽ ശാശ്വതസ്ഥാനമാമവൻ
ആശ്ചര്യമെല്ലാവർക്കും താനൈശ്വര്യംകൊണ്ടു നൽകിനാൻ. ൨൨

കാമാരിദേവപാദാബ്ജം സീമാതീതം ഭജിക്കയാൽ
കാമാദിദോഷമില്ലേതുമാ മാനുഷപതിക്കഹോ! ൨൩

കൃപ മൃത്യുഞ്ജയസ്വാമി കപടംവിട്ടു ചെയ്കയാൽ
അപമൃത്യുഭയം തെല്ലാ നൃപഭൂമിയിലില്ലഹോ! ൧൪

ധനദാശ്രിതപാദാബ്ജം മനസാ പാർക്കമാ നൃപൻ
സനയം കാത്തിടും നാട്ടിൽ ധനവൃഷ്ടി തികഞ്ഞുതേ. ൧൫

ഭംഗലേശം വിനാ സർവ്വമംഗളാപതി കാക്കയാൽ
മംഗളാശ്രീനൃത്തലീലാരംഗമായാനൃപാലയം. ൧൬

വിഷമിക്കാത തൻ നാട്ടിൽ വൃഷമേററം നടത്തിനാൻ
വൃഷവാഹേഷ്ടനാം ഭൂപൻ ധിഷണാഢ്യദ്വിജാനന്ദിതൻ. ൧൭

ധർമ്മരാജാരിസംസേവാകർമ്മവാനക്ഷിതീശ്വരൻ
ശർമ്മമാംപടി തൻനാട്ടിൽ ധർമ്മമേററം നടത്തിനാൻ. ൧൮

നടനാഥപദാബ്ജശ്രീനടനം നിത്യമാശയേ
ഘടനം ചെയ്യുമബ്ഭൂപൻ നടനപ്രിയനായിതേ. ൧൯

മുഖ്യാഭിനയമൊക്കുന്ന “ചാക്യാർക്കൂത്തെ”ന്ന വിദ്യയെ
ഉൾക്കാമ്പിൽ മോദാൽ നൃപനക്കാലത്തിൽ നടത്തിനാൻ. ൨൦

രണ്ടു നാടകമാടാനായുണ്ടാക്കീ കവിയാം നൃപൻ
കൊണ്ടാടിപോലന്നതെല്ലാം കണ്ടക്കവിബുധവ്രജം. ൨൧

“ശ്രുതം ശ്രോതവ്യ”മെന്നുള്ളശ്ശുഭശാകുന്തളോക്തിയെ
പാർത്തുടൻ വചനം മാററിച്ചേർത്തുതൻ നാടകേ നൃപൻ ൨൨

ഓതിയില്ലതു ഭൂപാലഭീതികൊണ്ടപ്പൊഴാരുമേ
ഭൂതിയുണ്ടാകുമോ ഭൂപപ്രീതി പോക്കുന്നവർക്കഹോ! ൨൩

അന്നാൾ ശാകുന്തളം തുള്ളി വന്നാൻ തോലൻ വിദൂഷകൻ
ഒന്നായ് ചിരിച്ചു മാലോകർ നന്നായ് നാണിച്ചുപോൽ നൃപൻ.

മനോമോദത്തിനായേവം വിനോദം പല മാതിരി
മനുജേന്ദ്രനവൻ ചെയ്യാനനുരൂപതരം തദാ. ൧൫

ലോലനാം സേവകൻതന്റെ ലീലയാൽ ദോഷമെന്നിയേ
പാലിച്ചു ഭൂമിയെബ്ഭൂപമൌലിരത്നമവൻ ചിരം. ൧൬

പ്രാണനാഥ "ചെറോട്ട്യമ്മ"യാണവന്നതി സുന്ദരി
കേണിടാതവളേക്കാത്താൻ ക്ഷോണിയെന്നകണക്കിനെ. ൧൭

നല്ല താലി ചെറോട്ട്യമ്മക്കല്ലലെന്ന്യ പതിക്കുവാൻ
കള്ളമല്ലീപ്പുറത്തിട്ടിട്ടുള്ള കൽത്തൊട്ടിയാണു പോൽ. ൧൮

പലനാളീവിധം കാത്തു മലയാളമഹീതലം
പലമാന്യക്രമായ്ഭോഗിച്ചുലസാതവനേകിനാൻ. ൧൯

ഭംഗമററ'ദേകം'ചേൎത്തി'മംഗല്യ'ക്രിയ മന്നവൻ
മങ്ങാതെ ചെയ്യാക്ഷേത്രത്തിനിങ്ങപ്പേൎതന്നെയാണഹോ. ൨൦

പുരുമാനമോടന്നാപ്പേരുമാറും ഭാഗിനേയനായ്
"പെരുമ്പടപ്പ്"ന്ന രാജ്യം പെരുംപ്രീത്യാ കൊടുത്തു പോൽ. ൨൧

മരുമക്കത്തായമാമപ്പുരുപുണ്യനൃപാന്വയം
ചിരമീനാട്ടു പാലിച്ചു പരമുത്തമരീതിയിൽ. ൨൨

പല ഭൂപതിമാരാ നൽകുലസംഭൂതരായത്തു ദാ
ചിലരിന്ദ്രസമാനന്മാർ ചിലർ ചന്ദ്രാഭയുള്ളവർ; ൨൩

ചിലർ പാവകതുല്യന്മാർ ചിലർ ശീഷ്പതിസന്നിഭർ
ചിലരന്തകസങ്കാശർ ചിലരംഗജരൂപികൾ. ൨൪

പല മന്നവരേക്കൊണ്ടക്കുലമുജ്ജ്വലമായഹോ!
പലരത്നങ്ങളാൽ സ്വൎണ്ണമലമാല്യം കണക്കിനെ. ൨൫

"പെരുമ്പടപ്പ്""മേറാട്ടം"പെരും വൈരം കടുക്കയാൽ
പരം ദേവാസുരസമം ചിരം പോരു നടത്തിനാർ. ൪൬

വീരന്മാർ ബാഹുജാതന്മാർ ശൂരന്മാർ ബാഹുശാലികൾ
ധീരന്മാർ മാടഭൂപന്മാർ പാരം പോർ ചെയ്തുമേററവും. ൪൭

വലവൈരിപുരേ വാഴും ചിലർ പോരിൽ മരിച്ചുടൻ
ബലമോടരിയേക്കൊന്നു ചിലർ നാട്ടു ഭരിച്ചിട്ടും. ൪൮

സാരമാമക്ഷഖലം പണ്ടിശേഖരയുദ്ധം നിമിത്തമായ്
കൌരവേന്ദ്രകുലം പോലെ വൈരമൂലം നശിച്ചപോൽ. ൪൯

ഉത്തമത്വം കലൎന്നീട്ട"മുത്തര"ക്ഷത്രിയാലയാൽ
ദത്തെടുത്താൻ തദാ സാധുചിത്തനാമൊരു ബാലനെ. ൫൦

ക്രമാൽ വൎദ്ധിച്ചു പിന്നീടക്കുമാരൻ സൽകലാനിധി
അമാവാസ്യ കഴിഞ്ഞിട്ടു ഹിമാംശു വളരുംവിധം. ൫൧

ധൎമ്മരാജാവിനെപ്പോലെ ധൎമ്മതത്വമറിഞ്ഞവൻ
നിൎമ്മലൻ തന്റെ രാജ്യത്തിൽ ധൎമ്മമേററം നടത്തിനാൻ. ൫൨

ആ മാനുഷേശ്വരൻ ശ്രീമാൻ ധീമാനഭ്യാസി വീൎയ്യവാൻ
ഭീമാഹവാങ്കണംതന്നിൽ ഭീമാൎജ്ജുനസമൻ സദാ. ൫൩

നിരീഹനേററമെന്നാലും "കുരീക്കാട്ടു"മരുന്നവൻ
അരീന്ദ്രവിജയം ചെയ്തു കിരീടം വെച്ചു മൌലിയിൽ. ൫൪

സ്ഥൈൎയ്യവാൻ ധൈൎയ്യവാൻ പ്രാജ്ഞൻ ശൌൎയ്യവാൻ വീൎയ്യവാനവൻ
കാൎയ്യജ്ഞനതിധൎമ്മിഷ്ഠനാൎയ്യന്മാൎക്കതിസമ്മതൻ. ൫൫

പ്രജകൾക്കവനുണ്ടാക്കി നിജസൽഗുണമൊക്കയും
വിജയം നൂനമിത്തുതാൻ പ്രജകൾക്കീശനോക്കുകിൽ. ൫൬

ഭയം "കൊച്ചിയി"ലില്ലാർക്കും ജയംതാനെങ്ങുമെപ്പൊഴും
സ്വയംഭരണമക്കാലം സ്വയം വന്നുഭവിച്ചപോൽ. ൧൭

രണങ്ങളിൽ ശത്രുവർഗ്ഗം തൃണം മാടോർവ്വിയിൽത്തദാ
പണം ഭൂപതി വാങ്ങില്ലന്നൂണം ലോകർക്കു നീതിയിൽ. ൧൮

വിദ്യാഭ്യാസം വാസനാദി വിശേഷം പാർത്തുചേർക്കയാൽ
യോഗ്യനല്ലാതൊരാളില്ല ഭാഗ്യമെന്തൊന്നിതിൽപരം. ൧൯

നിജാതിയത്നസാരത്താൽ പ്രജാഭ്യുദയമിങ്ങിനെ
അജാതശത്രുസമനാം പ്രജാനാഥൻ വരുത്തിനാൻ. ൨൦

മുറയ്ക്കവൻ കഴിപ്പിച്ചാൻ "പറക്കൽക്കൂത്തു" ഭാഗ്യവാൻ
നിറഞ്ഞ സഭയിൽ ഭംഗി കുറഞ്ഞീടാതെ ശക്തിമാൻ. ൨൧

അന്നു സഞ്ജാതമായീഭൂപന്നു ദിവ്യാഭിഷേചനം
വന്നുചേരും മഹാവർഷമെന്നു പേരതിന്നൂഴിയിൽ ൨൨

ആ മാരികൊണ്ടുദ്ധ്പദ്യം ധീമാനേകൻ ചമച്ചപോൽ
താമസം വിട്ടുത്തരാർദ്ധം കേമൻ "കുഞ്ചു"നാം കവി. ൨൩

"അമ്മന്നൂ"രിട്ടിയമ്മൻ" പരിചൊടു 'കുരു'നാ-
ട്ടിൽ പറന്നോരു നേരം
ചെമ്മേ വന്നോരു മാരി ശിവ! ശിവ! പറയാ-
വല്ല നാഗാധിപന്നും"
"കൂത്താട്ടം മാടമാടി കുരുപതിഹൃദയ-
ത്തട്ടുമൊട്ടേറെയാടി
കൂറാർക്കൂട്ടങ്ങളും കൂടി പലജനമവിടെ-
ച്ചെന്നു നീരാടിയോടി". ൨൪

കലിയും ധ്രുവവും പൂർവ്വാകലിതം സാധുവാക്യവും
ചേർത്തു നല്ലൊരു പദ്യത്തെ തീർത്തുപോലൊരു സൽകവി. ൨൫

“മഞ്ചാ“നാനാർത്ഥസമ്പന്നാൽ”
ധ്രുവ“മിട്ട്യമ്മനാം നടൻ”
പാറന്ന നേരം“തേരൌദ്രാ-
നാഗാ”ഭീതിം പരാം യയുഃ”. ൧൫

നില തെററിട്ടകിൽ ചാക്യാർ തലതുങ്ങിക്കിടന്നുപോം
പല വൈഷമ്യമുണ്ടിക്കൂത്തല സാതെ നടത്തുവാൻ. ൧൬

വമ്പിച്ചോരിക്കൂത്തതിൻെറ മുമ്പിൽത്താൻ വീണതാണിഹ
പിമ്പിലോ ചൊല്ലുവാനില്ല കമ്പിയ്ക്കുമെവനും മനം. ൧൭

അതിദുർഘടമാണിക്കൂത്തതിനില്ലൊരു സംശയം
അതുകാണിച്ചിട്ടും പദ്യമിതുകേൾക്കവിനേവരും. ൧൮

“കുട്ടഞ്ചേരിച്ചാക്കിയാരു് കൊടുങ്ങല്ലൂർ പാറന്നനാൾ
തദാ വന്നു തരക്കേടു് തലതുങ്ങിക്കിടന്നുപോയ്”. ൧൯

സവിവേകനവൻ ചെയ്യു വിവിധക്രിയയൊക്കെയും
കവിവാല്മീകിയോ വ്യാസകവിയോ വേണമോതുവാൻ. ൨൦

ഭവനംപോലെതാൻ തൻെറ ഭുവനം സർവ്വവും ചിരം
അവനം ചെയ്തു വാണാനനന്തവനാത്യന്തശക്തിമാൻ. ൨൧

നല്ലാവനഗുണം ചേരുമപ്പാർത്ഥിവകുലാബ്ധിയിൽ
ഉല്പന്നനായ്ക്കല്പവൃക്ഷകല്പനായൊരു ബാലകൻ. ൨൨

ഓരായിരത്തിമുപ്പത്തുനാലാംകൊല്ലംബവത്സരേ
കന്നിമാസത്തിലത്തംനാൾതന്നിലബ്ജാലസംഭവം. ൨൩

“കാവമ്മരാജ്ഞീ”പുത്രൻ, സത്ഭാവം ചേർന്നക്കുമാരകൻ
ദൈവം കാക്കും മാടഭൂപശ്രീവംശമണിമൌക്തികം. ൨൪



സർ ശ്രീ രാമവൎമ്മ, ജി. സി. ഐ. ഇ.

കൊച്ചി വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ടു്.

പ്രേമമോടമ്മ ലാളിച്ചും കേമനാമക്കുമാരകൻ
"രാമവർമ്മേ"തി ശുഭമാം നാമമമ്പോടു തേടിനാൻ. ൩൭

കിടാവാമവനെ"ക്കുഞ്ഞിക്കിടാവെ"ന്നോമനിച്ചുടൻ
തടവെന്യേ വിളിച്ചാർ ഭൃതടനായിക, പൌരവർ. ൩൮

വിദ്യയോടൊത്തു വർദ്ധിച്ച ഹൃദ്യനാമക്കുമാരകൻ
സദ്യോ യുവാവായോരോന്നിന്നുദ്യോഗിച്ചാൻ പുനഃ പുനഃ. ൩൯

ധൈര്യമേറുന്ന 'വെങ്കപ്പാചാര്യ'നപ്പുപസൽഗ്ഗുരു
ആര്യധർമ്മജനദ്രോണാചാര്യനെന്നകണക്കിനെ. ൪൰

കർക്കശപ്രതിഭാവാനായ് തർക്കശാസ്ത്രം പഠിച്ചവൻ
ദുർഘടം കാര്യമറിവാൻ തർക്കമില്ലെങ്കിൽ നിശ്ചയം. ൪൰൧

ശസ്തനാമായവന്നില്ല ദുസ്തർക്കം ലവലേശവും
ദുസ്തർക്കമിരുളാംബോധമസ്തമിപ്പിക്കകാരണാൽ. ൪൰൨

മോദാൽ പഠിച്ചാൻ പിന്നീടു വേദാന്തം ശാസ്ത്രമാസ്ഥപൻ
വാദാർത്ഥമല്ലവന്നാസ്ഥ്യച്ഛേദാർത്ഥം വിദ്യയൊക്കയും. ൪൰൩

തെറെറന്നിംഗ്ലീഷു "റോബെട്ടുവെറെറ"ന്നു പുകഴും ധര
തെറെറന്നിയേ പഠിപ്പിച്ചാൻ കുററമററക്കുമാരനെ. ൪൰൪

പെട്ടെന്നാദ്യം "ശങ്കരാദ്യപെട്ട നാരായണാ"ഹ്വയൻ
ചെട്ടിയാരു് സയൻസ്സിന്നു് ചട്ടററ സ്വപസൽഗ്ഗുരു. ൪൰൫

ഉന്നതാശയന"സ്പെൻസ"രെന്നവൻതൻെറ ബുക്കുകൾ
ഒന്നാകിലുമൊഴിക്കാതെ നന്നായ്വായിച്ചു മന്നവൻ. ൪൰൬

കണക്കിലാസ്ഥപന്നുണ്ടാസ്സ്ഥണക്കെന്നിയെ പാടവം
മണൽപ്പൊടിഗണിപ്പാനും തൃണപ്രായമവന്നഹോ. ൪൰൭

സ്വച്ഛനാമമ്മഹീപാലനച്ഛനാം "സാല"ഭൂസുരൻ
നിശ്ചയിച്ചു ധനം നേടാൻ നിശ്ചലം മാൎഗ്ഗമോതിനാൻ. ൨൭

മോടിയ്ക്കവൻ ചിലവിടാ, ധാടിയ്ക്കും പുനരങ്ങിനെ
പേടിപ്പിച്ചിടാ വൃഥാ സ്തോത്രംപാടിപ്പിച്ചീടും ജനങ്ങളെ. ൨൮

പ്രിയം പത്ഥ്യം ഭുക്തി വട്ടം, ശയനം നിത്യമിങ്ങിനെ
സ്വയമറാവണനേവം വിസ്മയമേവക്കുമേകിനാൻ. ൨൯

ഓടി ചേട്ടാഭഗവതി വാടി ചേട്ടകൾതന്മനം
കൂടി നിശ്ശേഷം; ചിലവിൽ നേടി പാരമവൻ ധനം. ൩൦

കപടം വിട്ട മററുള്ളോൎക്കുപകാരത്തിനായ്ധനം
കൃപയാ പലിശയ്ക്കായന്നുപനേകം നിദാനവും. ൩൧

കോട്ടിലെക്കാൎയ്യവും കൂടിയൊട്ടിയാമറിയുന്നവൻ
തട്ടിപ്പു കാട്ടുന്നവർതൻ പിട്ടിലൊട്ടും ഭ്രമിച്ചിടാ. ൩൨

പെട്ടിതന്നിൽ നിറച്ചർത്ഥം കെട്ടിവെയ്ക്കുമവൻ സദാ
മുട്ടിവന്നാലവൎക്കട്ടിയട്ടിയായിക്കൊടുത്തിടും. ൩൩

കുരുഭൂപതിവംശത്തിൽ കുരുത്ത ഭൂപനന്നതൻ
ഗുരുമുഖത്തകി സൎവ്വക്കും പെരുത്ത നിജസൽഗുണാൽ. ൩൪

ഫലമില്ലാത്ത വൃക്ഷങ്ങൾ ചിലരുണ്ടാക്കിടുംവിധം
വിലയുള്ളാരാജമുക്താഫലമുണ്ടാക്കിടാ ദ്രഢം. ൩൫

തെങ്ങും കവുങ്ങുമുണ്ടാക്കും പൊങ്ങും ഭാഗ്യം കലൎന്നവൻ
തിങ്ങും ഫലമെഴും മാവുമെങ്ങും പ്ലാവും തഥാവിധം. ൩൬

കളയില്ല വൃഥാ യത്നമിളതൻപതിയാമവൻ
ഉളവാക്കും നിജക്ഷേത്രേ വിളവങ്ങളവെന്നിയേ. ൩൭

ഇവിടെക്കൃഷിചെയ്യേണ്ടും വിവിധം തത്ത്വമൊക്കെയും
സവിശേഷം പഠിച്ചാനിബ്ഭുവി കീർത്തിപ്പെട്ടും നൃപൻ. ൯൮

പാട്ടത്തിനായേല്പാട്ടക്കാതെ തോട്ടത്തെബ്ഭൂപനാമവൻ
വാട്ടത്തിനിടനൽകാതെ നോട്ടത്താൽ കേമമാക്കിനാൻ. ൯൯

ഫലമൊക്കുന്ന മററുള്ള പല കർമ്മങ്ങളും നൃപൻ
അലസാതനിശം ചെയ്യാനുലകിൽ പുഷ്ടി ചേർക്കുവാൻ. ൧൦൦

"പനനമ്പൂരി"യക്കാലം തനയന്റെ മഹാത്ഭുതം
ധനമുണ്ടാക്കുവാനുള്ള സുനയം കണ്ടു തുഷ്ടനായ്. ൧൦൧

ലക്ഷോപലക്ഷം സദ്ദ്രവ്യമക്ഷോണീതലവല്ലഭൻ
നൽക്ഷോണിയിലുറപ്പിച്ചാൻ വിക്ഷോഭം വന്നിടാതഹോ. ൧൦൨

വിഷാർത്തരായ്വരുന്നോർക്കു വിഷാദം തീർക്കുവാനവൻ
വിഷവൈദ്യഗ്രന്ഥമേററം വിഷമിച്ചു പഠിച്ചുതേ. ൧൦൩

മൂർഖൻ, മണ്ഡലി, മുമ്പാകുമൂക്കൻ പാമ്പുകൾതൻ വിഷം
പോക്കുവാനാമഹീന്ദ്രന്നു "കോക്കര"ദ്വിജനാം ഗുരു. ൧൦൪

മരുന്നുകൾ വിഷം തീണ്ടി വരുന്നോർക്കു കൊടുക്കുവാൻ
പെരുത്തുണ്ടാക്കിവെച്ചാനക്കരുത്തുള്ള നൃപാലകൻ. ൧൦൫

ശ്രമമോടും വിഷാർത്ത്യാ സംഭ്രമമോടും വരും നൃണാം
ക്ഷമതൻപതിയേക്കാണ്മാൻ സമയം നോക്കിടേണ്ടപോൽ. ൧൦൬

പണം വാങ്ങാതെ ദുഷ്ടാഹിഗണം ചേർക്കും മഹാവിഷം
ക്ഷണംകൊണ്ടഖിലം പോക്കും ഗുണം കൂടിടുമാ നൃപൻ. ൧൦൭

കുറൾക്കൊണ്ടു "കുറപ്പത്തു പാറക്കുട്ടി"വധൂമണി
പാരം തെളിഞ്ഞബ്ഭൂപാലവീരൻതൻ ഭാര്യയായ് ശുഭം. ൧൦൮

ചിത്രയോടൊത്ത രാത്രീശനെത്ര കാന്തി ഭവിയ്ക്കുമോ
അത്ര കാന്തി കലൎന്നാനക്ഷത്രവൎഷ്മൻ പ്രിയാന്വിതൻ. ൪൰൯

നൽപ്പൂവേണികൾ ചൂടിടും ദയിതയോ-
ടൊന്നിച്ചു മന്ദിച്ചിടാ-
തുൾപ്പൂവിൽ കുതുകം കലൎന്നു സതതം
ക്രീഡിച്ചു സാന്ദ്രോത്സവം
തൃപ്പൂണിത്തുറെയപ്പനായ ഭഗവാൻ
പാലിയ്ക്കുമപ്പാൎത്ഥിവൻ
തൃപ്പൂണിത്തുറയെന്ന മാന്യനഗരേ
ചേണാൎന്നു വാണാൻ സുഖം. ൫൰

ഇങ്ങിനെ "ഗോശ്രീശാദിത്യചരിത"ത്തിൽ
ആദിത്യാവതാരമെന്ന
ഒന്നാംസൎഗ്ഗം കഴിഞ്ഞു.

---

## രണ്ടാംസൎഗ്ഗം.

---

വിരുതെഴമവനീശ്വരന്റെ നാനാ-
തരുലതികാദികൾ ചേൎന്ന നല്ല തോട്ടം
പുരുരസമൊടു കണ്ടുടൻ പറിപ്പാ-
നൊരു ദിനമങ്ങു മഹാജനങ്ങൾ ചെന്നു. ൧

നരപതിഭടനേകനജ്ജനത്തെ-
ത്തരമൊടു യോഗ്യതപോലെ സൽകരിച്ചു
വരഗുണമെഴുമാ നൃപന്റെ ഗേഹേ
പരബഹുമാനമനൂനമാകയില്ല. ൨

അവനഥ വിനയം കലൎന്നു ചോദി-
ച്ചവരുടെ കാമിതമൊക്കയും ഗ്രഹിച്ചു
നൃവരനൊടറിയിച്ചു; വേണ്ട കൃത്യം
ജവമൊടു സജ്ജനഭൃത്യർ ചെയ്യുമല്ലൊ. ൩

അനുമതിയുടനേ കൊടുത്തു വേഗാൽ
മനുജവരൻ; പുനരപ്പുമാൻ ജനത്തെ
തനുതരമൊരു ദോഷവും പെടാത്തു-
ള്ളനുപമമാകിയ തോട്ടമങ്ങു കാട്ടി. ൪

ഫലസുമദലപല്ലവാദി തിങ്ങും
പല പല വൃക്ഷലതാഗണങ്ങളാലേ
അലഘു രുചിയെഴും നൃപന്റെ തോട്ടം
നലമൊടു തത്ര മഹാജനങ്ങൾ കണ്ടു. ൫

വരഗുണമെഴുമാ നൃപന്റെ തോട്ടം
തരമൊടു കണ്ടു ജനങ്ങൾ വിസ്മയിച്ചു
ചിരതരമിളകാതെ നിന്നു; ലോകോ-
ത്തരഗുണമത്ഭുതമാക്കുമേകുമല്ലോ. ൬

ഒരുവനുടയ ദൃഷ്ടി തെങ്ങിലായ്മ-
റ്റൊരുവനെഴും മിഴി നൽ കവുങ്ങിലായി
ഒരുവനവിടെ മാവു നോക്കി നിന്നു
സുരുചിരമായ പിലാവു നോക്കിയന്യൻ. ൭

ചിലരവിടെ മനോജ്ഞകാന്തി കോലും
പല_പല വാഴകൾ കണ്ടുനിന്നു മോദാൽ
ചിലരനവധി ചേന കണ്ടിവറ്റി-
ന്നലസത വിട്ടു ഗുണങ്ങൾ വാഴ്ത്തിനിന്നു. ൮

ഗിരിശിഖരസമഗ്രമങ്ങൾതന്നിൽ
പരിചൊടു കേറി നിറഞ്ഞു ശോഭയോടേ
തിരികളിടവിടാതെ തിങ്ങി നിൽക്കും
മരിചലതാവലി കണ്ടുനിന്നു കേചിൽ. ൯

കളമൊടു രുചി ഭക്ഷണത്തിനേറാം
വിളയുവതിന്നനുകൂലഭാവമോടേ
മുളകുകൾ പലതങ്ങു നില്പതെല്ലാ-
മളവുവെടിഞ്ഞ രസേന കണ്ടു കേചിൽ. ൰

പഴങ്ങൾ കലരാതെ കായ തിങ്ങും
വഴതിന കണ്ടഥ വിസ്മയിച്ചു കേചിൽ
തൊഴുതു ചിലർ വളൎന്ന ചീര കണ്ട-
പ്പൊഴുതിലുദിച്ച മഹാത്ഭുതത്തിനാലെ. ൰൧

ഇതി പല പല വൃക്ഷഗുല്മവല്ലീ-
തതികളെ നന്മ കലൎന്നു തൽപ്രദേശേ
അതിമഹിമയെഴും ജനങ്ങൾ കണ്ടി-
ട്ടതിരു കവിഞ്ഞ രസേന ചൊല്ലി തമ്മിൽ. ൰൨

“മനുജരിതിഹ കാണ്ക, കേരവൃക്ഷ-
ത്തിനുടെ ശിരസ്സിലെഴും ഫലവ്രജത്തെ
അനുപമതരഭൂമിപാഭിഷേക-
ത്തിനു തുടരും കലശൌഘമെന്നപോലെ. ൰൩

നിലയിലിവിടെ നിന്നിട്ടന്നിവററിൻ
കുലകൾ നിനയ്ക്കുക പന്തിരണ്ടു പോരാ
കുലകളിലൊരുന്നുറ പോര പാൎത്താൽ
ഫലമിതു വിസ്മയമിന്ദ്രജാലമല്ലീ. ൰൪

ഇട കടുകിനുമേകിടാതെ തിങ്ങും-
മടലുകൾ നാല്പതു പോരിവറ്റിലെല്ലാം
സ്ഫുടതരമിതു കാങ്കിലോൎത്തിടും ഞാൻ
മടയനതെന്നിഹ കേരസൂത്രകാരൻ. ൯൫

ഗുരുത പരമെഴുന്ന തേങ്ങയൊന്നു-
ണ്ടൊരുവനു പൊക്കുക പൊക്കുവാൻ പ്രയാസം
പരിചിനൊടിവതന്നകത്തശേഷം
ഹരി! ഹരി!! പൊൻപൊടിയോ നിറച്ചു പാൎത്താൽ.

വടിവിനൊടുളി തേച്ച മണ്ണു മങ്ങും-
പടി പൊടിയാണിഹ മണ്ണു ചോട്ടിലെല്ലാം
അടിയുടനിവിടെ പത്തുകെ വെച്ചാൽ
ഝടിതിയിലതൊരു കോലു താണുപോകും. ൯൭

മലിനത ലവലേശമില്ല ചോട്ടിൽ
കലിതഗുണം വിലസുന്ന വേരശേഷം
വലിയ ഗുണമിതാണു; കേടു തെല്ലി-
ല്ലെലി മുതലായവകൊണ്ടിവറ്റിനൊന്നും. ൯൮

അമരപുരിയിലുള്ള മാന്യകല്പ-
ദ്രുമഗണമിശ്ശുഭകരവൃക്ഷകല്ലം
സുമധുരജലമുള്ളിതിൻ ഫലൌഘം
വിമലസുധാകലശവ്രജംകണക്കെ. ൯൯

തടവുകളണയാതെ നീണ്ടു നില്ക്കും
മടലുകൾതൻതലതന്നിൽനിന്നു വേഗാൽ
ഉടനുടനൊഴുകുന്ന വൎഷതോയം
തടപരിധിക്കകമേ പതിക്കയുള്ളു. ൱

ഘനതരമസിതച്ഛദങ്ങൾ തിങ്ങു-
ന്നനവധി വന്മടൽ ചേൎന്ന കേരവൃക്ഷം
വിനയഭരമണച്ചിടുന്നു ചാരം
ഘനമെഴുമദ്രിശിരസ്സിനാശയത്തിൽ. ൨൧

അലസത കലരാതെ പുത്തനാം പൂ-
ക്കുലയിതു തെങ്ങിൽ വിളഞ്ഞിടുന്നു ഭംഗ്യാ
തലയിലണിയുവാനണച്ച മുക്താ-
ഫലമണിസഞ്ചയമെന്നപോലെതന്നെ. ൨൨

അതിരു കവിയുമാഭപൂണ്ടു കേര-
ക്ഷിതിരുഹമൗലിയിലുള്ള കൂമ്പു കണ്ടാൽ;
അതിരുചിയൊടുദിക്കുമോഷധീനാം-
പതിയുടെ ചാരുമരീചിവീചിപോലെ. ൨൩

നവഗുണഗണമുള്ള കേരമീമ-
ട്ടവധി വെടിഞ്ഞു വളൎന്നിടുന്ന മൂലം
അവനിയിലിഹ വീരകേരളാഖ്യ-
ക്ഷിപനുചിതൻ നൃപവൎയ്യനദ്യമാഢ്യൻ. ൨൪

വടിവിലിതരദിക്കിലുള്ള തെങ്ങിൻ
തടി കലരുന്നു കവുങ്ങിനിങ്ങശേഷം
ഒടിയുമതിഭരാലിതെന്നു തോന്നും-
പടിയിവയിൽ കുല തിങ്ങി നിന്നിടുന്നു. ൨൫

മരതകമണിസംഘമാണടയ്ക്കാ-
മരമിഹ മൗലിയിലേന്തിടുന്നതോൎത്താൽ
പരമരുചിയെഴുന്നടയ്ക്കയല്ലി-
തരമുളവായതു കാണ്മവൎക്കു ബോധം. ൨൬

ചടുലമിഴികൾതന്റെ ഭൂരിരാഗം
പെടുമധരത്തിനതീവരാഗമേകാൻ
പടുതയൊടിതിൽ നിന്നിടുന്നു ഭംഗ്യാ
തുടുതുടയുള്ള പഴത്തടങ്ങൾ; കാണ്ക. ൨൭

ഉലകിനധിപനുള്ള ഭൂരിസമ്പ-
ത്തലസതവിട്ടിഹ കാട്ടിടുന്നതിന്നോ
തലകളിലിവ പത്മരാഗരത്ന-
ക്കുലകളെടുത്തു വിളങ്ങിടുന്നു ഭംഗ്യാ. ൨൮

പ്രകടധവളകാന്തിപൂണ്ട ക്കുമ്പാ-
ളകളിടതൂർന്നു കിടന്നിടുന്നു മന്നിൽ
അകലുഷമവനീശ്വരാഗമാർത്ഥം
മികവൊടു പട്ടു വിരിച്ചപോലെ നീളെ. ൨൯

പരതരുവിനു ബാധലേശമേകാ-
തരമൊഴിയുന്നു മഹത്വമുള്ള കേരം
പരമിഹ ലഘുവായ പൂഗവൃക്ഷം
പരതരുവോടുരസീട്ടുയർന്നിടുന്നു. ൩൦

നവരസമൊഴുകും ഫലങ്ങളിൽ ചേ-
ർന്നവധി വെടിഞ്ഞ മഹാഗുണങ്ങളാലേ
അവനിയിൽ വിളികൊണ്ട നാട്ടുമാവിൻ-
നിവഹമിതാ വിലസുന്നു കണ്ടുകൊൾവിൻ. ൩൧

കളിയിലുമിഹ ഞാൻ കഥിക്കയില്ലേ
പൊളി,യിവയിൽച്ചിലതിന്റെ മാങ്ങതന്റെ
പുളിരസമണയും മണത്തിനാൽ കൺ-
ചുളിവു കലർന്നിഹ കാള വാലു പൊക്കും. ൩൨

രുചിതരുമെരുമാങ്ങ രോഗമുള്ളോ-
ർക്കുചിതതപോന്നടമാങ്ങ കണ്ണിമാങ്ങ
സുചിരതരമിരിയ്ക്കിലും സഖേ! സം-
കുചിതഗുണം കടുമാങ്ങയുപ്പുമാങ്ങ. ൩൩

ഉലകിലഖിലരും തെളിഞ്ഞു വാഴ്ത്തും
പലതരമീവിധമുപ്പിലിട്ടതെല്ലാം
നലമൊടിഹ ചമയ്ക്കുവാൻ വിശേഷം
ചിലതിനെഴും പുളിയുള്ള മാങ്ങയെല്ലാം (യുഗ്മകം) ൩൪

ഇതിലിഹ ചിലതിന്റെ മാമ്പഴം കേ-
ളതിമധുരം ബത! പഞ്ചസാരപോലെ
അതികൊതിയതിലാർക്കുമുണ്ടവിഷ്ണും
മതിയിലഹോ! മതിയെന്നു തോന്നുകില്ല. ൩൫

ചിലതിനുടയ മാമ്പഴത്തിനായി-
ട്ടുലസതവിട്ടമുത്തും സലാം കൊടുക്കാം
വില പരമെഴുമീ രസാല വല്ലീ-
ഫലമിഹ ജന്മഫലം ജനത്തിനെല്ലാം. ൩൬

ഗുരുഫലഭരമേന്തിടുന്ന ഗോമാ-
വ്യുരുതരശോഭയൊടിങ്ങു നിന്നിടുന്നു
തരുഗണമിതു വാനിൽനിന്നു ശക്രൻ-
തിരുവടി ഭൂപനയച്ചതെന്നു തോന്നും. ൩൭

നിരവധിഫലമുള്ള കോട്ടമാവിൻ-
നിര നിറമോടു നിരന്നു നിന്നിടുന്നു
പരമിവകളെയാശ്രയിച്ചിടുന്നോർ-
ക്കൊരമരിയായ വിശപ്പു ചേരുകില്ല. ൩൮

ചിലതിനുടയ മാങ്ങ നാരകത്തിൻ-
ഫലമൊട്ടു കാഴ്ചയിലെത്രയും സമാനം
നലമൊടിതിനെഴുന്ന നീർ കുടിച്ചാൽ
ഫലരഹിതം ചെറുതേനിതെന്നു തോന്നും. ൩൯

പലപലക, കവച്ചി, കട്ടിൽ തൊട്ടു-
ള്ളലസതവിട്ടുഴകുള്ള സാധനങ്ങൾ
നലമൊടു തണലുള്ള ചൂതമൂല-
സ്ഥലമിതിലുണ്ടു ശിലാമയങ്ങളായി. ൪൦

ഗുണമധികമിണങ്ങുമൊട്ടുമാവിൻ-
ഗണമിഹ മാങ്ങകൾ തിങ്ങി നിന്നിടുന്നു
പണമിവയുടെ മാമ്പഴങ്ങൾ വാങ്ങാൻ
തൃണസമമായ്ചിലവിട്ടിടും മഹാന്മാർ. ൪൧

രണമതിലമൃതം ജയിച്ചു നന്നായ്
ചുണ കലരും പല നാട്ടുമാമ്പഴങ്ങൾ
മണലിലിഹ ചതഞ്ഞിടാത തൻ ന-
ന്മണമണയുംപടി വീണിടുന്നു പാരം. ൪൨

നവകുസുമഗണങ്ങൾ തിങ്ങിയും നൽ-
ജ്ജവമൊടു മാമ്പഴമേററവും കൊഴിച്ചും
ഇവയുടെ തണലുള്ള മൂലദേശേ
പവനശിശുക്കൾ കളിച്ചിടുന്നു നിത്യം. ൪൩

നയനിധി വിബുധേശ്വരൻ ശുചീന്ദ്രാ-
ലയപതി ശങ്കരഭക്തവിപ്രനായി
പ്രിയതരമൊരു ബീജമേകിപോലും
സ്വയമതിൽനിന്നു പിലാവിതുത്ഭവിച്ചു. ൪൪

വടിവിലധികമായുയൎന്നിവററിൻ
തടികൾ മഹത്വമിയന്നു നിന്നിടുന്നു
നെടിയ ശിഖരപങ്ക്തികൊണ്ടിതെല്ലാം
ഝടിതി ഘനങ്ങളിലങ്ങുരച്ചിടുന്നു. ൪൫

അടിമുതലഴകുള്ളിവററിലെല്ലാം
മുടികഴിയുംവരെയുണ്ടു നൽപ്പലങ്ങൾ
തടിയെഴുമവതന്നകത്തു തിങ്ങും-
പടി ചുളയുണ്ടറിയാമിതാൎക്കുമോൎത്താൽ. ൪൬

മരമിതിൽ വലുതായ ചക്കയോരോ-
ന്നരലുകണക്കെ നിറച്ചു തൂങ്ങിടുന്നു
പരമിവകളിലുള്ളപോലെയുണ്ടാം
ചിരമിതു കാണുമവൎക്കു കണ്ടകങ്ങൾ. ൪൭

മരമിതിൽ വിലസും പഴുത്ത പത്രം
വരരുചിവിദ്രുമജാതമെന്നു തോന്നും
പരമവധിവെടിഞ്ഞ പച്ചയെല്ലാം
മരതകനിൎമ്മിതമെന്നു തോന്നുമാൎക്കും. ൪൮

ഹരി! ഹരി!! ചെറുതെക്കു പൊക്കു കാണി-
ല്ലൊരിടവുമിപ്പെരുതാം ഫലങ്ങൾതന്നിൽ
പരിചിൽ മരമിതന്യഭൂരുഹത്തെ-
പ്പരിഹസിതത്തൊടു "ചക്ക"കാട്ടിടുന്നു. ൪൯

കളതരകളധൌതസഞ്ചയത്തി-
ന്നളവുവെടിഞ്ഞു വളൎന്ന കാന്തിഗൎവ്വം
കളയുമഴകെഴും കനത്ത ചക്ക-
ച്ചുളകൾ തെളിഞ്ഞിവയോൎത്തുകൊൾക ഭംഗ്യാ. ൫൦

ഉരുരസമുലകൊക്കെ നല്ല ചക്ക-
ക്കുരുവിത്തു ഹന്ത! വശത്തിലാക്കിടുന്നു
പുരുഗുണമിതുകൊണ്ടു പൂരുവംശ്യന്‍
"കുരു"വരനാമമെടുത്തു ഭൂപനേകന്‍. ൧൫

ചുളയിതു സരസം പഴത്തതെല്ലാം
ഗുളസഹിതം പ്രഥമന്‍ ചമയ്ക്കുമല്ലോ
വിളയുമതിരസേന പച്ചയെല്ലാം
കളമൊടിതുപ്പുകറിയ്ക്കുടന്‍ വരുക്കും. ൧൬

പലഗദമൊഴിവാക്കിടേണമെന്നാ-
ലുലകിലിതില്‍ തെളിവാന്‍ കഞ്ഞി വേണം
നലമൊടതു കുടിയ്ക്കുവാന്‍ പിലാവി-
ന്നിലയതു കുത്തിയതൊന്നുതന്നെ നല്ലൂ. ൧൭

പനകളവധിവിട്ടു നില്പതുണ്ടീ-
പ്പനധരണീസുരനന്ദനന്റെ തോപ്പില്‍
ഘനരസമള കാവുരം വെടിഞ്ഞി-
ട്ടനവധിയക്ഷികളിങ്ങു പണ്ടു പാര്‍ത്തു. ൧൮

കളമൊടു കടലാസ്സു വന്നിടുംമു-
മ്പിളയിലിതില്‍പ്പനകള്‍ക്കെഴും ദലത്തില്‍
തെളിവിനൊടഴകേറുമക്ഷരശ്രീ-
ലളിതതരാകൃതി വാണി വാണിരുന്നു. ൧൯

ഇഹ ബഹുജനപൂജ്യരേ രഭ്രമീ-
രുഹസമമീ വലുതായ താലവൃക്ഷം
അഹിതനജിതനെന്നപോലെ സമ്പല്‍-
സഹിതസുരോദയഹേതുഭൂതമല്ലോ. ൨൰

സ്ഥിരതരമിഹ വേനലായകാല-
ത്തരമുളവായിവരുന്ന ഘോരമുഷ്ണം
നിരവധിഗുണമുള്ള താലവൃന്തം
തരമൊടു തീൎത്തവനും സുഖം തരുന്നു. ൪൭

കിളികളുടെ നിനാദമാൎന്ന വാള-
ന്പുളികളിൽ നല്ല പുളിങ്ങ തൂങ്ങിടുന്നു
മുളകധികമെഴും പരിപ്പുസാമ്പാ-
റിലയിതിലിന്നിതിനാൽ ചമച്ചിടുന്നു. ൪൮

'മതിരസകരമല്ലൊരാൾക്കുമൂണി-
ങ്ങതിവിഫലം ഖലു തിന്ത്രിണീവിഹീനം'
ഇതി വിബുധജനങ്ങൾ ചൊല്ലിടും നൽ-
സ്തുതിയെഴുമിപ്പുളിയിങ്ങശേഷരമ്യം. ൪൯

മരമിതിലുളവാം പുളിങ്ങയുപ്പി-
ട്ടുരലിലിടിച്ചഥ ചാണയാക്കിവെച്ചാൽ
തരമൊടു പുളിയിഞ്ചിതൊട്ടു നാനാ-
തരമിതുകൊണ്ടു ചമച്ചിടാം പദാൎത്ഥം. ൫൦

പുരുവിതതികലൎന്നുയൎന്ന നാനാ-
തരുനികരങ്ങളിലിങ്ങു ഭംഗിയോടേ
ഗുരുഫലമിടതിങ്ങി വിങ്ങി നില്ക്കും
കുരുമുളകിൻകൊടി കാണ്ക കോടിലക്ഷം. ൫൧

മരിചമണി പഴുത്തതുണ്ടനേകം
പരിചൊടു പാക്കുക പച്ചയുണ്ടസംഖ്യം
മരതകമഥ പത്മരാഗമെന്നീ-
വരരുചിരത്നഗണങ്ങളെന്നപോലെ. ൫൨

സുരപിതൃപരിപൂജനാദികാലേ
വിരവൊടു വിപ്രജനാശനോത്സവത്തിൽ
കുരുമുളകിതുതന്നെ വേണമല്ലൊ
സുരുചിരമാക്കറിയൊക്കയും ചമപ്പാൻ. ൱൨

അഴകൊടു മരിചകൃഷിക്കു നന്നായ്
മഴ തിരുവാതിരഞാററിലക്കു വേണം
പഴയജനമുരച്ചിടുന്നിതേവം
പിഴയതിലില്ലതു കേരളത്തിൽ മാത്രം. ൱൩

നിരുപമരുചി രാജസൂയയാഗം
കുരുപതി ധമ്മസുതൻ നടത്തിയപ്പോൾ
ഗുരുഗുണമൊടു കേരളത്തിൽനിന്നി-
ക്കുരുമുളകങ്ങു വരുത്തി സാദരംപോൽ. ൱൪

അവധിരഹിതപാകഭംഗികൊണ്ടും
നവവിതതായതപത്രകാന്തികൊണ്ടും
പവനജകദളീവനാഭയുണ്ടീ-
ന്ദവരമഹാകദളീവനത്തിനോത്താൽ. ൱൫

അതിമധുരരസം സുവണ്ണവണ്ണം
കൊതി സകലത്തിനുമേകിടും സുഗന്ധം
ഇതി പല പല സൽഗ്ഗുണങ്ങളാൽ ന-
ന്നതി സുഖദം കദളീവനം വിശേഷം. ൱൬

സുരുചിരമമൃതാദിവസ്തുസാരം
കരുണ വെടിഞ്ഞു കവന്നിടുമ്മിവററിൽ
കരുതുകയി കറുത്ത വള്ളിയെന്നു-
ള്ളൊരു കപടരത്തൊടു കണ്ടിടുന്നു മായം. ൱൭

പരിണതകദളീഫലങ്ങൾതന്നിൽ
പെരിയ കുതുഹലമുള്ളിലുള്ള മൂലം
ഹരിമുഖരഖിലാമരേശ്വരന്മാർ
പരിചൊടു വന്നിഹ വാണിടുന്നു മന്നിൽ. ൯൯

നലമൊടു നനനേന്ത്രവാഴതൻ നൽ-
ക്കുലകൾ നിറച്ച പഴങ്ങൾ കണ്ടുകൊൾവിൻ
ചിലരിതു കരിയാതെ ചുട്ടുതിന്നും
ചിലരിതിനാൽ പ്രഥമൻ വരട്ടിവെയ്ക്കും. ൱

വലിയൊരു തിരുവോണമാം മഹത്തിൻ
നില നിരുപിയ്ക്കുകിലിപ്പഴംനുറുക്കിൽ
ഫലമിതു തിരുവാതിരോത്സവശ്രീ-
വിലസണമെങ്കിലുടൻ വറുത്തിടേണം. ൱൧

പരമഴകിയ കേരളത്തിലേയ്ക്കായ്
സുരപതി വാഴ തെളിഞ്ഞിതേകിപോലും
സ്ഥിരതരമതുകൊണ്ടിതിപ്പൊഴും കേൾ
പരവസുധാവലയത്തിലുത്ഭവിയ്ക്കാ. ൱൨

ഫലമിതു മദമാർന്ന കൊമ്പനാന-
ത്തലവനെഴുന്ന തടിച്ച കൊമ്പുപോലെ
അലസത കലരാതെ കാണ്മവർക്കേ
ഫലമുളവായ്വരു കണ്ണുകൾക്കു നൂനം. ൱൩

അചിരഫലദമാം പടറ്റി കണ്ണൻ
രുചിഗുണമുള്ള പഴങ്ങൾ പൂണ്ട പൂവൻ
ഉചിതമിതി വിചിത്രപത്രരംഭാ-
രചിതമഹാപ്രഭമീ നൃപന്റെ തോട്ടം. ൱൪

ചില കുലകളിലായിരത്തിലേറം
ഫലമതിവിസ്മയമെന്തിതോൎത്തിടുമ്പോൾ
ചലരഹിതമിവയ്ക്കിവണ്ണമെണ്ണം
നലമൊടു വണ്ണവുമുണ്ടു വേണ്ടുവോളം. ൨൫

ഒരുപറയരി നന്മയോടു വെയ്ക്കു-
ന്നുരുളികണക്കെയെഴുന്ന ചേന കാണ്ക
ഗുരുതയധികമാകകൊണ്ടു പൊക്കി-
ല്ലൊരുവനുമിന്നിതു പാൎക്കിലെത്രചിത്രം. ൨൬

അറിയുവിനിഹ ചേന പച്ച തൊട്ടാൽ-
ച്ചൊറിയുമിതെങ്കിലുമെന്തു പിന്നെ വെന്താൽ
കറികളിലതിരമ്യമാം രസത്തെ-
ച്ചിറിയെവനും വരുമാറു ചേൎക്കുമല്ലോ. ൨൭

മിഴി വെറുതെ മിഴിച്ചു കാണ്ക ചേന-
ക്കുഴികളിവററകൾ നൽക്കളങ്ങൾപോലെ
ഒഴുകിടുമമിതാത്ഭുതാബ്ധിമദ്ധ്യേ
മുഴുകിടുമേവനുമിന്നിതൊന്നു കണ്ടാൽ. ൨൮

ഫലഗുണഗണമോൎത്തു ലോകർ വാഴ്ത്തും
പല ബൃഹതീനികരങ്ങൾ ഭംഗിയോടേ
നലമൊടുടലിലത്ര കണ്ടകൌഘ-
ച്ഛലമൊടു നൽപുളകങ്ങൾ പൂണ്ടിടുന്നു. ൨൯

ഇഹ സകലവുമൊട്ടു കാക്കുവാനോ
വിഹരണകൌതുകമോടു ചാടുവാനോ
ബൃഹതികൾ നിജസൽഫലച്ഛലത്താൽ
വിഹതവിളംബമെടുത്തിടുന്നു ചാപം. ൩൦

പലപല മരമേറി നല്ല ഭംഗ്യാ
വിലസിന കുമ്പളവള്ളിതന്നിലെല്ലാം
ഫലഗണമിഹ കാണ്ക ശൈവതുല്യം
നലമൊടു ഭസ്മമണിഞ്ഞിടുന്ന മെയ്യിൽ. വൃ൫

തിറമൊടു പല മത്തവല്ലിയിൽ പൊൻ-
നിറമൊടു മൂത്തു പഴുത്ത സൽഫലൌഘം
കുറവുകളണയാതെ കാണ്ക പൊന്നിൻ-
നിറകലശങ്ങൾ നിരത്തിവെച്ചപോലെ. വൃ൬

കടമിഴികൾ മിഴിച്ചു കാണ്ക, ഭൂമീ-
തടമതിൽ വെള്ളരിവല്ലിതൻ ഫലൌഘം
ഇടചെറുതുമപെടാതെ രക്തവൎണ്ണം
തടവിയ പട്ടുറുമാൽ വിരിച്ചപോലെ. വൃ൭

നിരുപമഗുണമുള്ള കക്കരിസ്സു-
സ്സൊരു കുറവില്ലിവിടത്തിലോൎത്തിടുമ്പോൾ
സുരുചിരമിതുപോലെ മററു വല്ലീ-
ഗുരുഫലസംഘവുമുണ്ടു കണ്ടുകൊൾക. വൃ൮

വിരിവധികമിയന്ന പന്തൽതൻമേൽ
പരിചൊടെഴുന്ന പടോലവള്ളിതോറും
പെരിയ ഫലഗണങ്ങൾ തൂങ്ങിടുന്നു
ഹരി! ഹരി!! മുട്ടകളിട്ടപോലെ കാണ്ക. വൃ൯

ഉരുതരരുചി ഭോജനത്തിനേകും
സുരുചിരകസ്സലതാഫലങ്ങൾ കാണ്ക
ഒരുദിനമിതുകണ്ടു "ചേല"വിപ്രൻ
വിരുതൊടു വാഴ്ത്തി വരുത്തിപോൽ കരത്തിൽ. വൃ൰

വുളകമൊടതിഭോജനേച്ഛയുണ്ടാം
മുളകിതിനുള്ള ഗുണങ്ങളോൎക്കിലോൎക്കും
കളമൊടിതിനു "കപ്പ"ലെന്നു നാമം
മുളകിതു കപ്പൽവഴിയ്ക്കു വന്നമൂലം. ൩൭

തെരുതെരെയൊരുപാടു മക്കളുണ്ടാ-
യ്യുരുമരമീമുളകിന്നതൊന്നുമൂലം
കുരുകുലപതിമാത്രനാമധേയം
വിരുതൊടിതിന്നു കൊടുത്തുപോൽ മഹാന്മാർ. ൩൮

മുളകുകൾ പലജാതിയിങ്ങു നില്പു-
ണ്ടളവുവെടിഞ്ഞ ഫലങ്ങളോടുകൂടി
പ്രളയജലധിപോലെ നല്ല സാമ്പാർ
മുളകിവകൊണ്ടിഹ വേണമെങ്കിൽ വെയ്ക്കാം. ൩൯

നിരവധിഗുണമുള്ള വെട്ടുചേമ്പിൻ
നിരയിവിടത്തിൽ വിളങ്ങിടുന്നു പാരം
ഹര! ഹര!! രുചി ഭക്ഷണത്തിനേകാൻ
പരമിതിനെന്തുപടുത്വമോൎത്തിടുമ്പോൾ. ൪൦

സുധയൊടെതിരിടുന്ന സുന്ദരീണാ-
മധരഗുണം കലരുന്ന ചീര കാണ്ക
അധനനുമിതുകൊണ്ടു ഹന്ത! നാനാ-
വിധമിഹ നൽക്കറിവെച്ചു കൂട്ടിടുന്നു. ൪൧

പയറിഹ പലജാതിയുണ്ടിതോൎത്താൽ
വയറിനിടം ചെറുതെന്നു ലോകർ കേഴും
പ്രിയതരമിതു വാങ്ങുവാൻ സമസ്ത-
വ്യയമുടനേ തടവററ ചെയ്യുമല്ലോ. ൪൨

മുതിരയിടനിറഞ്ഞു കായ വൂണ്ടി-
ങ്ങതിരസമേവനമേകി നിന്നിടുന്നു
ക്ഷിതിയിതിലിതിനാൽ പുഴുക്കവെയ്ക്കും
മതിതെളിയുംപടി കഞ്ഞിയുള്ള കാലം. ൯൨

ഫലഭരമിടതിങ്ങുമാറ കൈക്കൊ-
ണ്ടുലകിതിലേറമുഴന്നു നിന്നിടുന്നു
പലതിനിതു വരുത്തിടാൻ വിശേഷം
പല പലഹാരഗണത്തിനും തഥൈവ. ൯൩

കിമപി പെരിയ പന്തലിൽ പടന്നു-
ള്ളമര,ഫലങ്ങളനന്തമേന്തിടുന്നു
അമരജനമിതാഗ്രഹിക്കമൂലം
ക്രമമൊടിതിങ്ങമരസ്ഥയായ് ഭവിച്ചു. ൯൪

തല കിമപിച താണിടും പ്രകാരം
ഫലഭരമൊത്തിഹ "തോര" നിന്നിടുന്നു
പലഗുണമിതിനുള്ളതോർത്തു വായിൽ
ജലമൊഴുകും മനുജർക്കു; നാവു തോരാ. ൯൫

ത്രിനയനതനയോദരത്തെ വെന്നി-
ങ്ങനവരതം വിലസും കിഴങ്ങു കാണ്ക
കനമധികമെഴുന്നിതൊന്നു പൊക്കാ-
നനവധിയാളുകളൊത്തുകൂടിടേണം. ൯൬

വിഷം പെരുത്തുള്ളഹിവൃശ്ചികാദിതൻ
വിഷം ഹരിക്കും പരമൗഷധങ്ങളും
കഷണ്ടിപോക്കുന്ന മഹൗഷധങ്ങളും
വിഷണ്ണഭാവം കലരാതെ കാണ്ക ഭോ. ൯൭

ചൊല്ലാൎന്ന പുഷ്പനവപല്ലവകോരകാദി-
യെല്ലാം നിറഞ്ഞ തരുവല്ലികൾ സംഖ്യയെന്യേ
ഉല്ലാസമോടിനിയുമുണ്ടിവിടത്തിലെല്ലാം
ചൊല്ലുന്നസാദ്ധ്യമതിനോ യുഗമൊന്നു വേണം. ൯൯

വേണാൎന്നീടും മഹീവല്ലഭനുടെ വലുതാ-
യീടുമിത്തോട്ടമെല്ലാം
കാണാനോരായിരം കണ്ണിഹ മമ തരണം
പത്മജൻ ഛത്മമെന്യേ
വീണാഗ്രന്ഥാക്ഷമാലാങ്കിതകരതലയാം
വാണി ജിഹ്വാഗ്രദേശേ
വാണാൽ കൊള്ളാമിതിന്നുള്ളമിതഗുണഗണം
തെല്ലുടൻ ചൊല്ലുവാൻ മേ. ൧൦൦

ഇങ്ങിനെ "ഗോശ്രീശാദിത്യചരിത"ത്തിൽ
വ്യവസായനിദൎശനമെന്ന
രണ്ടാംസൎഗ്ഗം കഴിഞ്ഞു.

## മൂന്നാംസൎഗ്ഗം.

കൊണ്ടാടിയിങ്ങിനെ മഹാത്ഭുതമായുരച്ചു-
കൊണ്ടാജ്ജനങ്ങളവിടത്തിൽ നടന്നിടുമ്പോൾ
കണ്ടാർ പരം പണിയെടുക്കുമൊരുത്തനെ, കൺ-
കൊണ്ടാശയേ കൊടിയ കൌതുകമോടുകൂടി. ൧

വെട്ടും ലതാതരുഗണങ്ങളവൻ ചിലപ്പോ-
ളൊട്ടും കളങ്കമണയാത്ത പരം കിളയ്ക്കും
കെട്ടും ചിലപ്പൊളുലയും ചിലതാഞ്ഞു തട്ടി
മുട്ടും ചിലപ്പൊളവിടെപ്പലതും നനയ്ക്കും. ൨

ഉല്ലാസമാൎന്നവിടെയപ്പൂരുഷന്റെ വേല-
യ്ക്കെല്ലാററിനും നിയതമുണ്ടധികം വിശേഷം
വല്ലാത്ത വിസ്മയരസാലത്തു കണ്ടുകൊണ്ടു
തെല്ലാജ്ജനങ്ങൾ പരമങ്ങിനെ നിന്നുപോയി. ൩

ശ്രീരാജമാനതനുവുള്ളവനോടു പിന്നീ-
ടാരാലണഞ്ഞിവർ തെളിഞ്ഞു പറഞ്ഞു കിഞ്ചിൽ
ആരാണയേ! ഗുണമെഴുന്ന ഭവാനിദാനീം
നേരാഗ്രഹിച്ചിടുക ഞങ്ങളൊടാദരേണ. ൪

ഹന്താദരാൽ പറക, മാമകതത്വബോധാ-
ലെന്താണു് സാദ്ധ്യമവിടെയ്ക്കതിനായ് ശ്രമിക്കാം
പന്തിയ്ക്കവന്റെ മൊഴിയിങ്ങിനെ കേട്ടു തെല്ലു
ചിന്തിച്ചുനിന്നവനൊടായവർ ചൊല്ലി മെല്ലെ. ൫

ബോധിച്ചുകൊൾക പരമിപ്പരിഷയ്ക്കശേഷം
സാധിച്ചിടേണമിഹ ഭൂപതിദൎശനം കേൾ
ബോധിച്ചുകൊൾവിനിഹ നിങ്ങൾ നൃപാവലോകം
സാധിച്ചുവെന്നു പരമെന്തിനതിന്നു യത്നം· ൬

ഇന്നാ മഹീപതിവരന്റെ വിലോകനത്താൽ
നന്നായ്പ്രയോജനമുരയ്ക്കുവിനെന്തിദാനീം?
എന്നായവന്റെ മൊഴികേട്ടുടനേ ജനങ്ങ-
ളൊന്നായ് പറഞ്ഞു നൃപദൎശനസാദ്ധ്യമൎത്ഥം. ൭

വാട്ടം വിനാ ഗുണഗണങ്ങളിവൎണ്ണമൊക്കാൻ
തോട്ടങ്ങളിപ്പൊഴുതിലെപ്പടിനോക്കിടേണ്ടു?
കോട്ടം കളഞ്ഞതു സമസ്തകൃഷിയ്ക്കുമുള്ള
നോട്ടം തികഞ്ഞ നൃപനോതിയറിഞ്ഞിടേണം. ൮

ഹന്തായതിന്നു പുനരെന്തിനു ഭൂമിനാഥൻ
ഞാൻതാനുരപ്പനുട,നിക്കഥ കേട്ടുകൊൾവിൻ
ശാന്താശയൻ കൃഷിയിലുൾക്കടവാഞ്ഛമൂലം
ഭ്രാന്തായ മറ്റൊരുവനിങ്ങുളവായി മുന്നം. ൯

അക്ഷാമമായവനുടൻ കൃഷികൊണ്ടു കോടി-
ലക്ഷാധികം പവനു നായകനായ് ഭവിച്ചു
യക്ഷാധിരാജനിവനോടു തിരക്കുകൊണ്ടാ-
ബ്ഭിക്ഷാടനപ്രണയിതൻ സഖിയായി വാണു. ൧൦

ചൊല്ലാർന്നനന്തരവരാകുമവൎക്കു മോഹ-
മില്ലാ കൃഷിക്കു, ലവലേശമഹോ!; ധനത്തിൽ
നില്ലാതെയുണ്ടു കൊതി,യക്കഥ ചിന്തചെയ്യു
വല്ലാത വാച്ചു പരമായവനാധി ചിത്തേ. ൧൧

മറ്റും മനസ്സോടവനങ്ങു കൃഷിക്കു മോഹം
തട്ടുന്നതിന്നു പല വിദ്യയെടുത്തുനോക്കി
ഒട്ടും ഫലം തദനു കണ്ടതുമില്ല; മണ്ണു-
വെട്ടുന്നതിൽ കുറവനന്തരവൎക്കു തോന്നി. ൧൨

വാഞ്ഛതരം തനു വിയത്തിഹ മണ്ണു വെട്ടാൻ
ഞാൻ 'ചേന്ന'നല്ല, 'ചെറുകണ്ട'നുമല്ല പാൎത്താൽ
തഞ്ചത്തിലിങ്ങിനെ നിനച്ചു മഹാഭിമാന-
ത്തുഞ്ചത്തിരിക്കുമവർ തൽകൃഷിവേല വിട്ടു. ൧൩

കാൎന്നോർ കിളക്കുമളവിൽ പരിഹാസഹാസ-
മാൎന്നോരനന്തരവർ നെററി ചുളിച്ചു നോക്കും
ചേൎന്നോരു വേലകളെടുക്കുകയാൽ മിനുത്തു
വാൎന്നോരു മെയ്യുഴവവന്നൊരു ദീനമില്ല. ൧൪

ശീലത്തിനൊത്തു നരനെയ്യൊരുപാട്ട വിത്തി
കാലത്തു കഞ്ഞി ചെറചൂടൊടവൻ കുടിക്കും
വെലേററമേറ്റുമഴയേററമവൻ കിളയ്ക്കും
മെയ്യ്ക്കു ലേശമെങ്കിലുമവന്നു കഴയ്ക്കയില്ല. ൧൫

കള്ളിൻെറ ഗന്ധമവനേൽക്കുകയില്ല, നൽക്കാ-
രെള്ളിൻെറയെണ്ണ കുറവെന്നിയെ തേയ്ക്കുമെന്നും
കൊള്ളില്ല വെലു മഴ മഞ്ഞിവയെന്നതില്ല
ഭള്ളില്ലവന്നു കൃഷിവേലകളത്ര ചെയ്‌വാൻ. ൧൬

കഷ്ടിച്ചു മുട്ടു മറിയുംപടി നീണ്ടുരുണ്ടു
പുഷ്ടിപ്പെട്ടും ഭുജ,മുരസ്സധികം വിശാലം
മുഷ്ടിക്കൊതുങ്ങുമര, വൻകൃഷിവേല ചെയ്‌വാൻ
സൃഷ്ടിച്ചതാണവനെഴും തനുവെന്നു തോന്നും. ൧൭

ഖണ്ഡിച്ചിടാൻ വിഷമമുള്ളൊരു മുട്ടിയൊട്ടും
ദണ്ഡിച്ചിടാതവനഹോ! തരമോട്ടു കീറും
മണ്ണെക്കിൽ വെട്ടിയിളകുന്നവിധം കിളച്ചാൽ
വെണ്ണീറതെന്നു പറയും ബഹുലോകരെല്ലാം. ൧൮

ഏറുന്ന വേഗമൊടവൻ കപിയെന്നപോലെ
കേരം മഹാവിഷമമായ മരത്തിലെല്ലാം
കൂറുള്ള നായ്ക്കളവനുണ്ടു പരം പറമ്പു-
തോറും സമസ്തമവിടെച്ചൊടിയോടു കാപ്പാൻ. ൧൯

തെററന്നവനെഴുമുരുക്കൾ തടിച്ചു നിൽക്കും
പെററമ്മ പോററി മരുവുന്ന ശിശുക്കൾപോലെ
ക്ലേശാൽ കഴങ്ങുകിലുമായവ വേല ചെയ്യു-
മാശാൻെറ ശിക്ഷയിലമർന്നൊരു ശിഷ്യർപോലെ. ൨൦

വമ്പിച്ച പോത്തു, വൃഷമെന്നിവ ലോകമേറാം
കമ്പിച്ചിടുംപടി മദിച്ചു കയൎത്തിടുമ്പോൾ
മുമ്പിൽ ജവത്തൊടവനോടിയണഞ്ഞവററിൻ
കൊമ്പിൽ പിടിച്ചുമുടനപ്പൊഴതൊക്കെ നില്ക്കും. ൨൧

വാട്ടത്തിനാൽ തൃണവുമൊട്ടുമുളച്ചിടാത്ത
പൊട്ടപ്പറമ്പുകളവൻെറ വശത്തിൽ വന്നാൽ
ചട്ടററ തെങ്ങുകൾ കവുങ്ങുകളെന്നിതെല്ലാ-
മൊട്ടല്ലതിങ്കൽ നിറയും വില കൂട്ടമേറാം. ൨൨

പെട്ടെന്നു നല്ല രസവാദികരത്തിൽ വന്ന
ചട്ടററിരുമ്പുടനെ ഹാടകമാം വിധത്തിൽ
പൊട്ടപ്പറമ്പുകളവൻെറ കരത്തിൽ വന്നാൽ
മട്ടപ്പൊൾ മാറമതിശോഭനമായ്‌വിളങ്ങും. ൨൩

തേക്കിന്നിവൻ നിപുണനാണു കുടം പിടിച്ചു
ലാക്കിൽത്തരുക്കളെ നനച്ചതിനേറെ വമ്പൻ
പൊക്കം ചിലേടമഥ, താഴ്ത്തിടുമന്യഭാഗ-
മൊക്കും ഫലം ദൃഢമവൻെറ ഗുരുപ്രയത്നാൽ. ൨൪

ഉണ്ടായ്‌വരുന്നു ചില ഭൂമിയിൽ വെലിനാൽ കേ-
ടുണ്ടാകുമന്യഭുവി കേടു ജലം നിമിത്തം
കിണ്ടം പിണച്ചിലിനിയുണ്ടു കൃഷിക്കു;വൻെറാ
കണ്ടം പറമ്പുകളിലില്ലൊരു കേടുമെങ്ങും. ൨൫

ചീക്കും കൃഷിപ്പണിയിലേതൊരു വിദ്യകൊണ്ടു-
മാക്കാ ദൃഢം കഴികയില്ലവനെച്ചതിപ്പാൻ
ഓക്കാവതല്ലതു; കൃഷിപ്പണിയുള്ള കൂലി-
ക്കാൎക്കാകവേ പരമവൻ ഗുരുനാഥനല്ലോ. ൨൬

കോട്ടിൽ പെട്ടും വികടദുർഘടകാര്യമെല്ലാം
പാട്ടിൽ ഭരിപ്പവനവൻ; മതിമാൻ നയജ്ഞൻ
നാട്ടിൽ പലക്കുമുപകാരി, ദയാർദ്രചിത്തൻ
വീട്ടിൽ സുഖം സകലഃപക്കമവൻ വരുത്തി. ൨൭

നിത്യം വെടിപ്പുമതിവൃത്തിയുമുണ്ടവന്റെ
കൃത്യങ്ങളിൽ സപദി പാന്ഥജനത്തിനായി
അത്യന്തസൌഖ്യകരമായശനാദി നൽകും
സത്യം നിനക്കിലവനാം ഖലു 'ദന്തുമാരൻ'. ൨൮

ഈമാതിരിസ്സകലസൽഗുണവും തികഞ്ഞു-
ള്ളാമാനുഷന്നു പുനരുണ്ടൊരു ചേദമുള്ളിൽ
രാമാജനം സദസി വാഴ്ത്തുമനന്ത്രവക്ക
ഭീമാഭിമാനകൃതമാകിയ ദോഷമൂലം. ൨൯

സല്ലീലയോട്ടമഥ നൽഘനഭാവമോട്ടും
ചൊല്ലീ തനിച്ചവരൊടായവനത്ഥതത്ത്വം
ചൊല്ലിച്ച മററ ചില നല്ല ജനങ്ങളേക്കൊ-
ണ്ടില്ലിത്തിരിയ്ക്കുഫല,മേററമവൻ കുഴങ്ങീ. ൩൦

വ്യായാമമൊരൊക്കയുമൊഴിച്ചൊരനന്ത്രവക്ക-
ണ്ടായാത്തി ദുഷ്പ്രഭുത ചേൎത്തഭിമാനമൂലം
പ്രായം കടന്നവിധമായി, ബലം കുറഞ്ഞു,
കായം വിളത്തു, വളുസത്തടി വന്നുകൂടി. ൩൧

പേയാദിയിൽപ്പരമറപ്പിഹ ചൂട്ട കാപ്പി-
യായാലതീവരസമിങ്ങിനെ സാഭിമാനം
ആയാസമെന്നിയെ രസിക്കുമനന്ത്രവന്മാർ
മായാവിഹീനമുരുരോഗികളായ്ചമഞ്ഞു. ൩൨

നീങ്ങില്ലൊരിസ്സലുമൊരുത്തനു നീരിളക്കം
പാങ്ങില്ലൊരുത്തനൊരു മുണ്ടു പിഴിഞ്ഞുടുപ്പാൻ
വീങ്ങിത്തുടങ്ങുമൊരുവന്നടിയെണ്ണ തേച്ചാ-
ലേങ്ങിത്തുടങ്ങുമപരൻ പടി കേറിയാലും. ൩൩

ചൊല്ലാൎന്ന ശീമയിലെഴും പുതുതായ വേഷ-
മുല്ലാസമോടു കലരും നൃപമന്ത്രിവൎഗ്ഗം
സല്ലീലമോടണകിലപ്പൊഴനന്ത്രവന്മാർ
ചൊല്ലീടുമങ്ങു കുശലം; ബത! സൽകരിയ്ക്കും. ൩൪

സത്തൻ ദയാൎദ്രമതി കാരണവൻ നിനച്ചു
ചിത്തം തെളിഞ്ഞു പതിവിട്ടൊരു ശമ്പളങ്ങൾ
കൃത്യം പിഴച്ചിടുമനന്ത്രവരത്ര പോരാ-
ഞ്ഞത്യന്തതാപസഹിതം ചിലതേവമോൎത്തു. ൩൫

"ചെട്ടിയ്ക്കു വല്ലവില നൽകണ,മെൻെറ ശീമ-
പ്പട്ടിയ്ക്കു ചങ്ങലയഹോ! കടമായി വാങ്ങി
മുട്ടിയ്ക്കുമേ കസവുവേഷ്ടിവിലയ്ക്കു,ലോകം
ഞെട്ടിയ്ക്കുമൊച്ചയൊടു പട്ടരതീവ ദുഷ്ടൻ. ൩൬

കുട്ടിയ്ക്കു വൻപനി,യതിന്നു വരുത്തുമെസ്സ-
കട്ടിയ്ക്കു നിത്യമൊരുപാടിഹ വേണമൎത്ഥം
കെട്ടിച്ച കമ്മലിനു കേടു ഭവിച്ചു; നാണി-
ക്കുട്ടിയ്ക്കു നാണ,മതിനാലവൾ നേരെ നോക്കാ. ൩൭

പീസ്സിന്നു പോര ധന,മെന്തിഹ വേണ്ടു പത്താം-
ക്ലാസ്സിൽ പഠിച്ചിടുമവൻെറ പരീക്ഷയായി
കേസ്സിൽ ജയം വരണമെങ്കിലുടൻ പലൎക്കും
കീസ്സിൽ കൊടുക്കണമെടുത്തു ചുവന്ന നാണ്യം". ൩൮

ചൊല്ലാൎന്ന കാൎന്നവരുമീയഭിമാനദോഷം
നില്ലാത വാച്ചിടുമനന്തരവരും തദാനീം
വല്ലാതകന്ന ഹൃദയങ്ങളൊടൊത്തു വാണാ-
രുല്ലാസമെങ്ങിനെ ഭവിച്ചിടുമേവമായാൽ. ൩൯

കാലം കഴിഞ്ഞു ചിരമീവിധ,മപ്പൊളന്ത്യ-
കാലം ഭവിച്ചു ബത! കാൎന്നവനെത്ര കഷ്ടം!
മാലങ്കുരിച്ചിടുമനന്തരവരാശു വൻദു-
ശ്ശീലം വിടാനുടനവൻ പണിയൊന്നെടുത്തു. ൪൦

കട്ടിൽ കിടന്നിടുമവൻ നെടുവീൎപ്പു വല്ലാ-
തിട്ടിഷ്ടഭാവമൊടുമന്തിവരേ ക്രമേണ
കെട്ടിപ്പിടിച്ചു പലതും പലമട്ടിലോൎത്തു
പൊട്ടിക്കരഞ്ഞു മിഴിനീരൊഴുകുംപ്രകാരം. ൪൧

ഉൾക്കാമ്പിലത്തലൊടു കാരണവൻ കരഞ്ഞു
നിൽക്കാത ശോകമൊടനന്തരവരും കരഞ്ഞു
തൽകാലമഗ്ഗുണമെഴും തറവാട്ടിലുള്ളോർ
മുക്കാലുമുൾക്കടരവത്തൊടുടൻ കരഞ്ഞു. ൪൨

ധൈൎയ്യം പിടിച്ചു പുനരപ്പൊഴനന്തരവന്മാർ
കാൎയ്യം നിനച്ചു വളരുന്നഴലൊന്നൊതുക്കി
ആൎയ്യസ്വഭാവമൊടു സൎവ്വകൃഷീവലേന്ദ്രാ-
ചാൎയ്യപ്രസിദ്ധഗുരുവാമവനോടു ചൊന്നാർ. ൪൩

"എന്താണയ്യ! ബത! ഭവാൻ കരയുന്നതിപ്പോ-
ളെന്താകിലും പറക, നിൻകൃപയുള്ള ഞങ്ങൾ
സന്താപമാസകലവും കളയാം; ഭവാന്റെ
ചിന്താവിഷാദമിതു ഹന്ത! കളഞ്ഞുകൊൾക. ൪൪

ഹേ രാജരാജസമ! ചൊൽകഴലെന്തിനൎത്ഥം
പോരാ നിജപ്രിയതമയ്ക്കു കൊടുത്തതെന്നോ?
ധീരാഗ്രഗണ്യ! തരസാ തവ രോഗശാന്തി-
ചേരാൻ നടത്തിടണമുൾക്കടധൎമ്മമെന്നോ? ൪൫

ജ്ഞാനം തരും പല പുരാണവുമാദരാല-
ന്യൂനം പഠിച്ച ഭഗവൽപദഭക്തമൌലേ!
മാനം വെടിഞ്ഞു വഴിയേറെ നടന്നു ഗംഗാ-
സ്നാനം കഴിച്ചൊരു ഭവാനിനിയെന്തു പാപം. ൪൬

ശ്രീഹംസമന്ത്രജപസിദ്ധി വരുത്തി മായാ-
മോഹം വെടിഞ്ഞു വിലസുന്ന ഭവാനിദാനീം
ആഹന്ത! നൽപ്പഴയമുണ്ടു വിടുന്ന പോലെ
ദേഹം വിടുന്നതിലുമെന്തു മമതമുള്ളിൽ. ൪൭

ഉണ്ടോ രുചിക്കുറവു? ചൊൽക; വയററിൽ നോവ-
ണ്ടുണ്ടോ? ശിരോഹൃദയപാൎശ്വലലാടശൂലം
ഉണ്ടോ? കഴപ്പിഹ; ഭവാൻ കരയുന്നതേവം
കണ്ടോൎമ്മയില്ലൊരുവനും ബഹു ധൈൎയ്യശാലിൻ! ൪൮

വല്ലാത്ത വൃദ്ധത വരുത്തിയ കേടു കൂടാ-
തില്ലാ ഭവാനു ഗദമിപ്പൊഴുമൊന്നുപോലും
ചൊല്ലാൻ ഭവാനു ദൃഢമില്ല തടസ്ഥ,മോൎമ്മ-
യ്ക്കില്ലാ കുറച്ചിലധികം; കരയുന്നതെന്തോ?" ൪൯

ഓരോതരത്തിലവരിങ്ങിനെ ചൊല്ലിടുമ്പോൾ
നീരോഗനായ്മരുവുമക്കിഴവൻ പറഞ്ഞാൻ
"നേരോൎക്കിലിപ്പൊഴിവനോൎമ്മ നശിയ്ക്കയാലാ-
ണീരോദനത്തിനിടവന്നതറിഞ്ഞുകൊൾവിൻ. ൫൦

അഞ്ചാതെ കേൾപ്പിനിവനിപ്പൊഴുതുള്ളിലുള്ള
സഞ്ചാരമിന്നവിധമെന്നു പറഞ്ഞുകൂടാ
അഞ്ചാറു നാളതു സഹിച്ചു കഴിച്ചുകൂട്ടി
നെഞ്ചാകെ വെന്തുരുകിടുന്നു നമുക്കിദാനീം. ൧൫

നില്ലാതകണ്ടുടനെ നിങ്ങളനന്ത്രവന്മാ-
രല്ലാതയുള്ളവരശേഷവുമങ്ങു പോട്ടേ
ചൊല്ലാം മദീയ പരിതാപനിമിത്തമിപ്പോ-
ളെല്ലാം,മടുത്തു വരുവിൻ, മതിവെച്ചു കേൾപ്പിൻ". ൧൬

മൂത്തൻ പറഞ്ഞ മൊഴിയിങ്ങിനെ കേട്ട ശേഷം
ചിത്തം തെളിഞ്ഞവരശേഷമടുത്തു ചെന്നു
അത്തവ്വിലായവരൊടോതി, കൃഷീവലന്മാ-
ർക്കെത്തംസമാകുമവനേവമുരുപ്രത്യുഷം. ൧൭

"എല്ലാപ്പറമ്പുകളിലും പുനരെന്റെ കണ്ട-
മെല്ലാററിലും നിധികൾ വെച്ചവനാണഹോ! ഞാൻ
ഉല്ലാസമോടഴകെഴും നിധിയായതിങ്ക-
ലെല്ലാററിലും പഴയ കാശൊരു കോടിയുണ്ടാം. ൧൮

ഓരോ പറമ്പിൽ നിധിയുണ്ടൊരു ന്യൂനവീത-
മാരോടുമീ വിവരമന്നരിയാടിയില്ല
നേരോടു ചൊൽവതിനിനിയ്ക്കുമതോർമ്മയില്ലി-
ന്നീരോദനം ഫലമൊടുക്ക,മിവണ്ണമായി. ൧൯

വൻനോട്ടമുള്ള കിഴവന്റെ വചസ്സു കേട്ടു
പിന്നോട്ടു മാറിയവർ നിന്നു കുറച്ചു നേരം
കൺനോട്ടമിട്ടു ചില മന്ത്രമുരച്ചു തമ്മിൽ
മുന്നോട്ടുതാനുടനെ ചെന്നു പറഞ്ഞു മന്ദം. ൨൰

"മങ്ങുന്നതെന്തിനു ഭവാനിതു കാരണത്താൽ
തിങ്ങുന്ന താപമൊടിനിക്കരയേണ്ട തെല്ലും
തങ്ങുന്നു വെച്ച നിധി ഭൂമികിളച്ചു താത്തി-
പ്പൊങ്ങുന്ന വേഗമൊടു ഞങ്ങളെടുത്തുകൊള്ളാം". ൧൭

"നാട്ടാരിലന്യനൊരുവൻ പരമീയുദന്തം
കേട്ടാലനൎത്ഥമുളവാം നിധി കാങ്കയില്ല
കോട്ടം വിനാ മൃദുശരീരികൾ നിങ്ങൾതന്നെ
വാട്ടം വെടിഞ്ഞവനിയെങ്ങിനെ താങ്ങുമോൎത്താൽ". ൧൮

"ഒട്ടും ഭവാനിതു നിനച്ചു തപിച്ചിടേണ്ട
കിട്ടുന്നതിങ്ങു നിധിവെച്ച ഘടങ്ങളല്ലേ?
മട്ടുന്നതല്ല ഹൃദയം ക്ഷിതി ഞങ്ങൾതന്നെ
വെട്ടും ക്രമാലതുവഴിക്കുമറിഞ്ഞുകൊൾക". ൧൯

"നന്നായ്ക്കിളക്കുമഴകേറിയ നിങ്ങൾ തന്നെ-
യെന്നാൽ ജനങ്ങളതുകണ്ടു ഹസിക്കുമേററം"
"വന്നീടുമോ നിധിയെടുത്തിടുമപ്പൊളേകൻ
കൊന്നീടുമായവനെയങ്ങൊരുവൻ കടന്നാൽ". ൨൦

"ശീലിച്ചിടാത്തവർ കിളക്കുകിൽ മേനി വാട്ടം
ശീലിച്ചിടുമ്പൊളതുമാറുമുടൻ ക്രമത്താൽ"
"മാലിത്തരം ഹൃദി ഭവാൻ കരുതേണ്ട ഞങ്ങൾ
മേലിൽതെളിഞ്ഞു കൃഷിവേലയെടുക്കുമെല്ലാം". ൨൧

ഈമട്ടു തമ്മിലവർ ചൊല്ലിയുറച്ചു പാരം
പ്രേമത്തിൽ മുങ്ങി പരമായവരാശ്വസിച്ചു
ക്ഷേമത്തിനുള്ള വഴിയേവമവൻ വരുത്തി
കേമത്തമുള്ളവനു പാൎക്കുകിലെന്തസാദ്ധ്യം? ൨൨

പോയാവനാളഥ പരം വെളിവോടുകൂടി-
ട്ടായാസമെന്നിയെ മരിച്ചു കൃഷീവലേന്ദ്രൻ
ന്യായാനുരോധമഥ ചെയ്തു പരേതകാൎയ്യം
മായാവിഹീനമഴൽതേടുമനന്തരവന്മാർ. ൯൨

ശങ്കേതരം പൊടിപൊടിച്ചടിയന്തരം നൽ
കെങ്കേമമായഥ കഴിച്ചു വിധിച്ചപോലെ
വങ്കപ്രഭുത്വമവർ വിട്ടുടനേ കിളച്ചു
തങ്കക്കുടങ്ങളെയെടുത്തിടുവാൻ തുനിഞ്ഞു. ൯൩

വേറിട്ടു കൎമ്മമവരൊക്കെ വെടിഞ്ഞു നേരം
കൂറിട്ടുകൊണ്ടഥ കിളച്ചുതുടങ്ങി മെല്ലെ
മാറിത്തുടങ്ങി ഗദമൊക്കെയവൎക്കു പിന്നീ-
ടേറിത്തുടങ്ങിയുടലിന്നു ബലം ക്രമത്തിൽ. ൯൪

കണ്ടം പറമ്പിവ കിളച്ചൊരരച്ചു താത്തി-
ക്കൊണ്ടങ്ങശേഷമവരാദരവോടു നോക്കി
കണ്ടില്ല തത്ര നിധിയൊന്നുമവൎക്കു തെല്ലും
കൊണ്ടില്ല ദുഃഖമിതെന്നുമതുപ്പൊരാൾക്കും. ൯൫

ഓരാണ്ടുകൊണ്ടവർകൾ തങ്ങടെ ഭൂമിയെല്ലാം
പാരാതെയിങ്ങിനെ കിളച്ചു മറിച്ചു നോക്കി
പോരാ നിനച്ചിലിഹ താത്തിയതെന്നിവണ്ണം
നേരായ്നിനച്ചു പരമൊന്നരയാൾക്കുതാത്തി. ൯൬

ചാരത്തിനോടു ശരിയായവിടത്തെ മണ്ണ-
ന്നേരത്തിലെന്തിനു വളം വെറുതേ സമസ്തം
വീരത്വമേവമവർതന്നുടൽ കല്ലുപോലെ
സാരത്വമാൎന്നിതു; ഫലൌഘവരസായനങ്ങൾ. ൯൭

കിഴ്ക്കോട്ടു നോക്കി; നിധിയങ്ങവർ കണ്ടതില്ല
മേല്പോട്ടു നോക്കി; പുനരായവരാശ്വസിച്ചു
അപ്പോൾ കനത്ത നിധികുംഭഗണത്തെ വെൽവാൻ
കെല്പൊത്തിടും വിവിധവൃക്ഷഫലങ്ങൾ കണ്ടു. ൫൯

കൃഷ്ണൻ പറഞ്ഞ മൊഴിതൻ പരമാൎത്ഥ,മൂഴി
കൃഷ്ണൻ വെടിഞ്ഞളവിലൊക്കെയറിഞ്ഞു പാൎത്ഥൻ
കണ്ണിച്ചു താനറിയണം ബഹു ചിന്തചെയ്തി-
ട്ടുണ്ണിച്ചുയൎന്ന മതികൊണ്ടു മഹാവചോൎത്ഥം. ൬൦

അമ്മാമനോതിയതിനൎത്ഥമറിഞ്ഞു നന്നാ-
യമ്മാതിരിയ്ക്കു ചിലവും മരുമക്കളെല്ലാം
അമ്മാമനേതുവഴിയാണതുതാൻ പിടിച്ചു
നിൎമ്മായഭക്തി കലരുന്നവർ തെറ്റിടാതെ. ൬൧

ധാരാളമായ്ധനമവൎക്കു സുഖിച്ചിരിപ്പാൻ
നേരായ്ക്കൊടുത്തു പരമാശ്രിതരാമവൎക്കും
പോരായ്കയൊന്നിനുമഹോ! നഹി; വസ്തു വിട്ടു
പോരാനവൎക്കൊരിടയില്ലതിയത്നമൂലം. ൬൨

പിന്നെ കൃഷിക്കു ഫലമേറ്റു രസം പിടിച്ചു
സന്നദ്ധരായ്സതതമായവർ വേല ചെയ്തു
നന്നായവൎക്കു ശരിയായൊരു ധന്യരന്നി-
ല്ലെന്നായിവന്നു; കൃഷിതന്നെ ധനൈകമൂലം. ൬൩

കണ്ടം പറമ്പിവകളാൎത്തു ഗുണപ്പെടുത്താ-
നുണ്ടങ്ങവൎക്കു വിരുതേറെ വിശേഷമായി
പണ്ടമ്പിനോടിതു നിനച്ചു മഹാജനങ്ങൾ
"കണ്ടപറമ്പ"നിതി നാമമവൎക്കു നൾകി. ൬൪

നേരാകുമോ കഥയിതെന്നു നിനച്ചു നിങ്ങൾ
പാരാതകണ്ട പരമിപ്പൊഴുഴന്നിടേണ്ട
പാരം ഫലിയ്ക്കുമഴകേറിട്ടുമിക്കഥാത്ഥ-
സാരം ഗ്രഹിച്ചതുവഴിയ്ക്കു നടക്കിലാക്കം. ൫൫

ചേത്തീടണം നിയതമായുളമെന്നുവച്ചാ-
ലോത്തീടണം, വ്യയമനന്തമതിങ്ങസാദ്ധ്യം
പാത്തീടുകിൽ ക്ഷിതിവിലേഖനമെന്ന കമ്മം
ചീത്തീടുമാത്മഭുജയുഗ്മബലേന സാദ്ധ്യം. ൫൬

നന്നായഹോ! "കൃഷ് വിലേഖനെ" എന്ന ധാതു-
തന്നാൽ ജനിച്ചിതിവിടെ "കൃഷി"യെന്ന ശബ്ദം
ഇന്നാകയാൽ കൃഷിവിലേഖനമെന്ന കമ്മ-
മൊന്നാമതായ ഗുണമിക്കൃഷികൾക്കു നൂനം". ൫൭

കൊണ്ടാടുമാറു കഥയിങ്ങിനെ ചൊല്ലിയൊന്നും
മിണ്ടാതെ നിന്നു പരമസ്സുമഹാനുഭാവൻ
ഉണ്ടായുത്താ പരമമംഗളമമ്പലത്തിൽ
ഘണ്ടാമൃദംഗരവമൊത്തൊരു ശംഖനാദം. ൫൮

പൊട്ടീ തദാ വെടികൾ സത്യമിതെന്നു ചൊല്ലും
മട്ടീജ്ജഗത്തിൽ നിറയും ഘനനാദമോടേ
കൊട്ടീ പെരുമ്പായവൻ നവമേഘനാദം
മട്ടീടുമാറടനെ പിന്നെയുമേവമോതീ. ൫൯

"കൃത്യങ്ങൾ വേണ്ടതലസാതെ നടത്തിടേണം
നിത്യം കൃഷിയ്ക്കു;ഥ കുളിച്ചു ഭുജിച്ചുകൊള്ളാം
നിഃത്യാദയൻ നിഖിലദിക്കിൽ നടന്നു സൂൎയ്യൻ
കൃത്യാതുകാരിയിതസിന്ധുവിൽ മുങ്ങിടുന്നു. ൬൦

ഛായാവരൻ ഖഗവരൻ നിജവേല നിൎത്തി-
പ്പോയാനിതാ ബഹുഖഗാവലി പോയിടുന്നു
വ്യായാമി കൎഷകവരൻ പണിയങ്ങു നിൎത്തി-
പ്പോയാൽ കൃഷിപ്പണിയെടുപ്പവരെന്നപോലെ. വൃ൫

ആകെ ഭ്രമിച്ചു രവികൎഷകനക്കരത്താൽ
പാകത്തിൽ വേണ്ട പണിചെയ്തു ഗമിച്ച ശേഷം
നാകദ്രുമത്തിൽ വിലസുന്നിതു രക്തവൎണ്ണ-
മേഘച്ഛലാലഴകെഴും നവ പല്ലവങ്ങൾ. വൃ൬

കൎക്കന്ന ദുഷ്ടജനമുൽക്കടഭൂരിതേജ-
സ്സോൎക്കന്നവൻ മറകിൽ വന്നണയുംപ്രകാരം
അൎക്കൻ മറഞ്ഞളവിതാ ജനദൃഷ്ടിയെല്ലാം
തൎക്കം വെടിഞ്ഞു കവരുന്നിരുൾ വന്നിടുന്നു. വൃ൭

വണ്ടത്തൽ തേടുമസിതാഭയെഴും നഭസ്സാം
കണ്ടത്തിൽ വേണ്ട പണിചെയ്തിനകൎഷകേന്ദ്രൻ
കുണ്ഠതയെന്നിയെ ഗമിച്ചു; തെളിഞ്ഞു കാണു-
ന്നുണ്ടത്ര താരഗണമായ നവാങ്കുരൌഘം. വൃ൮

ഊററം ഗുണാൽ വലിയ കൎഷകനസ്തമിച്ചാൽ
മററുള്ള കൎഷകരുടൻ തെളിയുന്നപോലെ
തെററെന്നിയേ രവി മഹാദ്യുതിപോയ ശേഷം
തെററന്നു ദീപനികരം തെളിയുന്നു മന്നിൽ. വൃ൯

സമ്പൽകരൻ വലിയ കൎഷകനസ്തമിച്ചാൽ
സമ്പത്തിനേറിയ ബലം കുറയുന്നപോലെ
അംഭോജബന്ധുഭഗവാൻ ബത! പോകയാലി-
ന്നംഭോജിനിക്കിഹ ഭവിച്ച ഗുണം നശിച്ചു. വൃ൰

വമ്പത്തമുള്ള കൃഷിവേലയെടുത്തു ചേൎന്ന
കമ്പത്തെ ലോകമിതിൽനിന്നകലെപ്പു നീക്കാൻ
സമ്പന്നസൌമ്യത കലൎന്നുടനോഷധീശൻ-
തമ്പത്നി രാത്രിയിത വന്നണയുന്നു മന്ദം. ൯൭

ചേണാൎന്ന വൻകൃഷി നടത്തുമവൎക്കു ചേരും
ക്ഷീണാദിഖേദമൊഴിവാക്കമുറക്കമിപ്പോൾ
കാണാൻ കൊതിച്ച സകലൌഷധിനാഥനാകു-
മേണാങ്കദേവനിത വന്നുയരുന്നു ഭംഗ്യാം. ൯൮

വാഴുന്ന സസ്യനിര തിന്നുവരും മൃഗൌഘം
പോകുന്നതിന്നുടനെ നായ വരുന്നപോലെ
ചീക്കും ജവാലുലകു മൂടി വരും തമിസ്രം
നീക്കുന്നതിന്നിഹ വരുന്നു നിശാധിനാഥൻ. ൯൯

ഉള്ളം തെളിഞ്ഞു വിമലസ്ഫുടികാഭമായ
വെള്ളം ധരിത്രിയിലൊഴിച്ചഥ ചൂടു പോക്കാൻ
ഉള്ളിൽ കൊതിച്ച നിശയാം വധു ചന്ദ്രനാകും
വെള്ളിക്കുടം വടിവിനോടിത പൊക്കിടുന്നു. ൱

വാഞ്ഛാനുകൂലമധരത്തളിർ, കൊങ്കയാം കായ്
പൂഞ്ചായലാമളികൾ പുഞ്ചിരിയായ പുഷ്പം
അഞ്ചാതകണ്ടിവകൾ ചേൎന്ന വധൂലതൌഘം
നെഞ്ചായതിൽ കിമപി കാമമണച്ചിടുന്നു. ൱൧

അഞ്ചാമൃതുക്കൾതൊഴുമിസ്സുരഭിക്കു ചേൎന്ന
പഞ്ചായുധാഖ്യ കലരും വിടപിക്കുദാനിം
അഞ്ചാതകണ്ടമിതദോഹദമാം വിധത്തിൽ
സഞ്ചാരയന്തി ചിലരിങ്ങകിലിൻെറ ധൂപം. ൱൨

ചൊല്ലാൻതാത്തുസമയങ്ങളിൽ വേണ്ട കൎമ്മ-
മെല്ലാം കഴിച്ചിടണമേവരുമെന്നമൂലം
ഉല്ലാസമോടിവിടെ നിന്നഥ പോക നല്ലൂ”
നില്ലാതകണ്ടിതു കഥിച്ചവനാശു പോയാൻ. ൯൨

“ആരാണിവൻ പുരുഷപുംഗവനെന്നു കേചിൽ
നേരായ്നിനച്ചിടുകിൽ മന്നവനെന്നു കേചിൽ
പോരായ്മയാണ് കൃഷി മന്നവനെന്നു കേചി-
ലീരാജവൎയ്യനിതു ചേൎന്നിടുമെന്നു കേചിൽ. ൯൩

ചിത്താഭിമാനലവലേശവുമെത്തിടാതെ
സത്താകനോക്കിയതെടുത്തിടുമീനരേന്ദ്രൻ
ഉൾത്താരിലോൎക്കിലിഹ സൽഗ്ഗുണമാം മരത്തിൻ
വിത്താണെനിയ്ക്കതിനു കില്ലൊരു തെല്ലുമില്ല. ൯൪

നോട്ടമൊട്ടും പിഴയ്ക്കാതെ തോട്ടമെന്നിതുമട്ടുതാൻ
കോട്ടമെന്ന്യേ നടക്കും ഞാൻ പാട്ടമായ്നൽകുകില്ലിനി. ൯൫

എത്ര നന്നാക്കിട്ടും മണ്ണിങ്ങത്രനന്നായിട്ടും ദൃഢം
അത്ര പെണ്ണെന്നവണ്ണംതാൻ ചിത്രമിപ്പൂൎവ്വഭാഷിതം”. ൯൬

മങ്ങിമയങ്ങാതിവർ പുന-
രിങ്ങിനെ പലരും പറഞ്ഞു പലതരമായ്
പൊങ്ങിന കൌതുകമഥ ഹൃദി
തിങ്ങി നടന്നാർ ജവേന പല വഴിയായ്. ൯൭

പലജനമുടനീയുദന്തമെല്ലാം
പലദിശി ചെന്നു പറഞ്ഞു വിസ്മയത്താൽ
നലമൊടതിജവേന കേട്ടു കേൾപ്പി-
ച്ചുലകിലശേഷമതി പ്രസിദ്ധമായി. ൯൮

കമ്പത്തെക്കൈക്കൊവെടിഞ്ഞിസ്സുലകിൽ മുഴവനും
    കേട്ടു കൂടാതെ നന്നായ്
സമ്പത്തുണ്ടായ്വരാന്നിങ്ങിനെ കൃഷിയുടെ നൽ-
    ത്തതചമോദിത്തദാനീം
വമ്പത്തം കൂടിടുന്നാ വസുധയുടെവരൻ
    മംഗളശ്രീമരത്തിൻ
കൊമ്പത്തമ്പോട്ടു വാണാ,നപരിമരുവുമേ
    വമ്പരാം ഭാഗ്യവാന്മാർ. ൪൦

ഇങ്ങിനെ "ഗോശ്രീശാദിത്യചരിത"ത്തിൽ
കൃഷിതത്വപ്രസംഗമെന്ന
മൂന്നാംസർഗ്ഗം കഴിഞ്ഞു.



## നാലാം സർഗ്ഗം.

പാരിൽ പ്രജാവത്സലനെന്നിവണ്ണം
ഭൂരിപ്രസിദ്ധൻ പുനരക്ഷിതീശൻ
പൂരിച്ച കാരുണ്യഭരേണ ചിത്ത-
താരിൽത്തനിച്ചിങ്ങിനെ ചിന്തചെയ്തു. ൧

"പരോപകാരം പെരുതായ ധർമ്മം
ഹരോ ഹരാ! ന്യം വിഫലം സമസ്തം;
പരോപകാരാർത്ഥമിദം ശരീരം
വരോപദേശം ശരിയാണിതോർത്താൽ. ൨

അർത്ഥങ്ങളെല്ലാററിനുമുള്ള വേരാ-
മർത്ഥം ജനങ്ങൾക്കു കൊടുത്തിടേണം
അർത്ഥം ലഭിക്കാത്തവനുള്ള ജന്മം
വ്യർത്ഥം നിനച്ചാൽ നരകോപമാനം. ൩

അമ്പിൽ ജനങ്ങൾക്കടനൎത്ഥമേകാൻ
മുമ്പിൽ ഗണിക്കാം കൃഷിതന്നെ വേണം
കമ്പിച്ചിടാതോൎത്തുച്ചൊല്ലാം
വമ്പിച്ച കച്ചോടമതിന്റെ താഴെ. ൫

വേണുന്ന ധാന്യാദികളുത്ഭവിച്ചു
കാണുന്നതെല്ലാം കൃഷിതന്നിലല്ലോ
വേണുന്ന ദേശങ്ങളിലായതെത്താൻ
ചേണാറ കച്ചോട,മതാണ് ഭേദം. ൬

പണ്ടെങ്ങുമില്ലാത്ത ഗുണങ്ങളെല്ലാം
കണ്ടേൻ പരീക്ഷിച്ചു കൃഷിക്കഹോ! ഞാൻ
കൊണ്ടാടി മാലോകരുമിങ്ങു വന്നു
കണ്ടാരതെല്ലാം ബഹുതൃപ്തിയോടെ. ൭

ധനം കൊടുക്കുന്നതിനെക്കൊടുത്താൽ
ധനം കൊടുക്കുന്നതുപോലെയായി
അനൎത്ഥശാന്തിക്കിനി ഞാൻ തുനിഞ്ഞു
ജനത്തിനുണ്ടാമഴൽ തീൎത്തിടുന്നേൻ. ൮

അനൎത്ഥസംഘങ്ങളിൽ വെച്ചു മുഖ്യം
നിനയ്ക്കുകിൽ ഘോരതരാമയൌഘം
നിനയ്ക്കിലും ഹന്ത! മഹാഗദങ്ങൾ
മനക്കരുന്നിൽ ഭയമേകുമല്ലോ. ൯

എന്നാൽ മഹാരോഗഗണത്തിൽ വെച്ചി-
ട്ടൊന്നാമതോൎത്താൽ വിഷജാതരോഗം
ഇന്നാകയാൽ ഞാൻ വിഷവൈദ്യമോരോ-
മിന്നാടകത്തിങ്കൽ നടത്തിടുന്നേൻ”. ൰

മഹാനുഭാവൻ നൃപനേവമോൎത്തു
വിഹാരമെന്യേ വിഷവൈദ്യമേററം
സഹോദരന്മാരൊട്ടുകൂടി നന്നാ-
യിഹോപകാരത്തിനു ചെയ്തു നിത്യം. ൰൨

മൂല്യങ്ങളേറുന്ന മഹൌഷധങ്ങൾ
മൂല്യം തരാ കിഞ്ചന വാങ്ങിടാതെ
കല്യൻ നൃപൻ കാശ്യപമാമുനീന്ദ്ര-
തുല്യൻ നൃണാം നൽകി വിഷാൎത്തി തീൎത്താൻ. ൰൩

'മിടുക്ക'നെന്നീ വിരുദാഖ്യ തേടും
മിടുക്കനാം ഭൂപതിതമ്പിയേകൻ
പടുത്വമെല്ലാക്രിയ ചെയ്യുവാനും
കടുത്ത 'കൊച്ചുണ്ണി'മഹീശനന്യൻ. ൰൪

സോദൎയ്യരാകുന്നിവരോടുകൂടി-
ച്ഛേദങ്ങൾ നൽകും വിഷരോഗമെല്ലാം
വാദം വിനാ ഭൂപനവൻ കളഞ്ഞു
മോദം ജനങ്ങൾക്കുളവാക്കി പാരം. ൰൫

മുറയ്ക്കു കേറുന്ന വിഷം ചിലപ്പോ-
ളിറക്കിടും നൽജലധാരയാലേ
പറിച്ചെടുത്തൌഷധിയാലെയുള്ള
മുറിപ്രലേപാലഥ മററാരിക്കൽ. ൰൬

ചിലൎക്കു നസ്യം വിധിപോലെ ചെയ്യും
ചിലൎക്കു വേഗേന ഞരമ്പറുത്തും
ചിലൎക്കു വഹ്നിക്രിയ ചെയ്തുമേവം
പലൎക്കുമേററം വിഷശാന്തി ചേൎക്കും. ൰൭

നിരർത്ഥമാണന്യചികിത്സയെന്ന
തരത്തിലായാലതിയാം വിഷത്തെ
ശിരസ്സു കീറീട്ടവിടെ ക്ഷിതീശൻ
സരക്തചർമ്മാദികൾ വെച്ചൊട്ടുക്കും. ൪൬

അസാദ്ധ്യചിഹ്നം ബത! തേടിയാലും
രസാധിപൻ ബുദ്ധി മടുത്തിടാതെ
രസപ്രയോഗേന വിഷം ഹരിക്കും
ബിസപ്രകാശാമിതകീർത്തിശാലി. ൪൭

ദർവ്വീകരൻ, മണ്ഡലി, രാജിലാഖ്യ-
നർവ്വീതലേ മൂന്നു തരത്തിലേവം
ഗർവ്വാളിട്ടും പാമ്പുകളുള്ളവററിൻ
സർവ്വാർത്തിദം ക്ഷ്വേളമവൻ ഹരിക്കും. ൪൮

കരുത്തു കൂടീടിന വൃശ്ചികത്തിൻ
പെരുത്ത നാനാവിധമാം വിഷത്തെ
കുരുത്തമേറും നൃപനാശു പോക്കി
വരുത്തുമെല്ലാർക്കുമതീവസൌഖ്യം. ൪൯

എലിക്കു ചേരും വിഷ,മുഗ്രമൂറാം-
പുലിക്കു ചേരും വിഷമെന്നിതെല്ലാം
വലിപ്പമേറും മതിയുള്ള ഭൂപൻ
ചലിച്ചിടാതാശുതരം ഹരിക്കും. ൫൦

തീരാത്തതാണെന്നിഹ നിശ്ചയിച്ച
ഘോരാർത്തി ചേർക്കുന്ന വിഷത്തെയെല്ലാം
നേരായുടൻ പോക്കുകകൊണ്ടു രണ്ടാം-
'കാരാടി'യൻതാനിതി ലോകർ ചൊന്നാർ. ൫൧

പൂരിച്ചിട്ടും നന്മ കലൎന്നിടുന്ന
പാരിന്നധീശന്റെ മഹാ ഗുണൗത്ത
ഭൂരിപ്രകാശത്തൊടു കണ്ടു ചിത്ത-
താരിൽ പ്രമോദാൽ പലരേവമോതി. ൨൨

"സത്തായിട്ടും മാടമഹീശവംശ-
മുത്താകുമീയുത്തമനൃഴിപാലൻ
ചിത്താഭിരാമാഖിലസൽഗുണത്തിൻ
വിത്തായവൻ കിഞ്ചന ദോഷഹീനൻ. ൨൩

പാരം മഹാന്മാരിതി നാമധേയം
സൈ്വരം കലൎന്നുള്ളവരുണ്ടു പിന്നെ
ചാരുത്വമില്ലാത്തവർതന്റെ പേരിൽ
ചേരുന്നതില്ലല്പവുമിന്നു സാരം. ൨൪

കാലേ കുളിക്കും ശുഭവസ്ത്രഭൂഷ-
യാലേ ശരീരത്തെയലങ്കരിക്കും
ചാലേ ഭുജിക്കും സുഖമായൊരാളെ-
ന്നാലെന്തു മാഹാത്മ്യമവന്നു പാൎത്താൽ. ൨൫

ധരാതലേ സൎവ്വഗുണാഢ്യനായി-
ട്ടൊരാളു ഞാനെന്നു വരുത്തിവെയ്പാൻ
ദുരാഗ്രഹത്താൽ പല ഗോഷ്ഠി കാട്ടി
നിരാശരാകുന്നവരോ മഹാന്മാർ. ൨൬

അരച്ചപോഴ്ക്കേ പരതന്ത്രഭാവ-
മുരച്ചു ചൊല്ലാമിദമെന്നൊരാക്കെ
നിറഞ്ഞ മാനാലധികപ്രസംഗം
പറഞ്ഞിടുന്നായവരോ മഹാന്മാർ. ൨൭

തടിച്ച മാനം പരമാംഗ്ലഭാഷ
പടിച്ചവൎക്കേ ഭുവി ലഭ്യമാവു
നടിച്ചിവണ്ണം തറവാട്ടശേഷം
മുടിച്ചിട്ടുന്നോർ ചിലരോ മഹന്മാർ. ൨൮

ഘടം, പടം, തന്തു, കുലാല,മെന്നൽ-
ക്കടം പറഞ്ഞത്ര സദസ്സിലെല്ലാം
ഉടൻ സ്രവിക്കുന്നവർതന്റെ കണ്ണു-
പുടം പൊളിക്കുന്നവരോ മഹാന്മാർ. ൨൯

ഉരക്കുവാൻ ദുൎഘടമായ സൂത്രം
തരത്തിലോതിത്തരസാ സദസ്സിൽ
ഇരക്കുവാൻ വന്നണയും പ്രകാരം
തിരക്കുകൂട്ടുന്നവരോ മഹാന്മാർ. ൩൦

വെട്ടപ്പിൽ മിന്നും പുതുശീലകൊണ്ടു-
ള്ളുടുപ്പു, തങ്കക്കസവുള്ള ടൎബ്ബൻ,
അടിക്കു ബൂട്ട്സ്സിന്നിവയിട്ടു മാനം
നടിച്ചു കൂടുന്നവരോ മഹാന്മാർ. ൩൧

വീൎയ്യം വളൎന്നുള്ള മഹാധികാരം
സ്ഥൈൎയ്യം വെടിഞ്ഞൊന്നു ലഭിക്കിലപ്പോൾ
കാൎയ്യം ഗ്രഹിക്കാതഥ തീൎപ്പു ചെയ്വാൻ
ധൈൎയ്യം പെടുന്നായവരോ മഹാന്മർ. ൩൨

വിടൎന്ന സൽക്കാരരസത്തൊടെണ്ണം
കടന്ന മാലോകരെഴും സഭായാം
കടത്തിലായ് നല്ല വിവാഹകൎമ്മം
നടത്തിടുന്നായവരോ മഹാന്മാർ. ൩൩

വപുസ്സു നന്നല്ലുലകിൽ പരം ദു-
ഷ്ടശസ്സുതാനെങ്കിലുമാഢ്യവംശേ
പയസ്സു ശീലിച്ചു നരച്ചിരിക്കും
വയസ്സുകൂട്ടുന്നവരോ മഹാന്മാർ. ൰൪

നിശാതബുദ്ധ്യാ ബഹുലോകദോഷം
വിശാലമാക്കുണ്ടുപിടിച്ചതെല്ലാം
കശാപിശായെന്നു പറഞ്ഞു തള്ളു-
മശാന്തരായുള്ളവരോ മഹാന്മാർ. ൰൫

നിനക്കിൽ ഞാൻ മുപ്പതു വത്സരങ്ങൾ
കനക്കമുദ്യോഗമൊടൊത്തു വാണു
ഇനിക്കശാലായ്, കുറെ നാളിരിക്കാ-
മെനിക്കു'മെന്നോപ്പവരോ മഹാന്മാർ. ൰൬

സാരം വെടിഞ്ഞുള്ള വിവാദശാസ്ത്രം
പാരം നടപ്പുണ്ടഖിലം നിരർത്ഥം
സൈ്വരം തെളിഞ്ഞായതശേഷമോതാൻ
നേരം നമുക്കില്ലതു യോഗ്യമല്ല. ൰൭

അലംഘ്യമാം ശാസ്ത്രഗണത്തിൽവെച്ചു
മലം ഹരിക്കും വരവൈദ്യശാസ്ത്രം
ബലം ശരീരത്തിനു ചേർക്കുമൂലം
ഫലങ്ങൾകൊണ്ടാർക്കുകിലുത്തമംതാൻ. ൰൮

ചിലപ്പൊഴുണ്ടാപ്പുരുമർത്ഥമേറാം
ചിലപ്പൊഴുണ്ടാം പെരുതായ ധർമ്മം
ചിലപ്പൊഴത്യുത്തമമൈത്രിയുണ്ടാം
ചിലപ്പൊഴത്യുത്ഭുതകീർത്തിയുണ്ടാം. ൰൯

ചിലപ്പോൾ വൈദ്യോചിതകർമ്മമെല്ലാം
നിലയ്ക്കുനിന്നോററവുമഭ്യസിക്കാം
ഫലത്തോടൊക്കാത്തൊരു വൈദ്യമില്ല
പലർക്കുമാർത്താലതു സമ്മതം താൻ. ൪൦

വൈദ്യങ്ങൾ നാനാതരമുണ്ടവററി-
ലാദ്യം നിനച്ചാൽ വിഷവൈദ്യമല്ലോ
സദ്യോ വധിക്കുന്ന വിഷം ഹരിപ്പാൻ
സദ്യോഗമുണ്ടായതിലെന്നമൂലം. ൪൧

ഗുണങ്ങളേവം പലതെണ്ണമില്ലാ-
തിണങ്ങുമീ വൈദ്യമറിഞ്ഞു ചെയ്വാൻ
പണങ്ങൾ വാങ്ങാതെ തുനിഞ്ഞിടും സൽ-
ഗുണങ്ങളിൽ ഭൂപനിവൻ വരിഷ്ഠൻ. ൪൨

തൃതീയനായീടിന മാടഭൂപ-
നതീവ 'കാരാടി'നൊടത്ര തുല്യൻ
"കഥിക്ക "കാരാടി"നെഴുന്ന വൃത്തം"
"കഥിക്കുവൻ ഞാനതു കേട്ടുകൊൾവിൻ". ൪൩

"വ്യാസാഭ, ചർമ്മം, ജട, മാല, ഭസ്മം,
നാസാഗ്രകോപം, കുടിൽ, നൽകുഠാരം
കൂസാതെ മന്ദം നട,യെന്നിതൊക്കും
ഗോസായിമാർ പണ്ടിഹ പോയിടുമ്പോൾ; ൪൪

ഒരുഴിയിൽച്ചെന്നഥ തൽപ്രദേശേ
വരൂഥമായ്നിന്നൊരു സൽഗൃഹത്തെ
നിരൂപണം ചെയ്യുവർ തത്ര വേഗാൽ
വിരുദ്ധസംഭ്രാന്തി കലർന്നു ചെന്നാർ. (യുഗ്മകം) ൪൫

വൈരായി(ഗി)മാരന്നഥ തൽഗൃഹത്തി-
ന്നാരാണഹോ! നായകനെന്ന തത്വം
പാരാത ചോദിച്ചിതു മുദ്രയാൽത്താൻ
കാരാട്ടുഭൂമീസുരനെന്നറിഞ്ഞു. ൨൬

ഘോഷം പുറത്തുൽകടമൊന്നു കേട്ട
ശേഷം ഗൃഹസ്ഥൻ വിഷവൈദ്യവര്യൻ
ദോഷാപഹാരത്തിനു തത്ര ഭൂരി-
ഭാഷാപരിജ്ഞാനി പുറത്തു വന്നു. ൨൭

"ഭോ! വന്നതെന്താണിഹ നിങ്ങളിപ്പോ"-
ളേവം ഗൃഹസ്ഥൻ ബത! ചോദ്യമിട്ടാൻ
ഭാവം പകർന്നപ്പൊഴുരച്ചു വേഗാ-
ലാവന്ന ഗോസായികളിൽപ്രമാണി. ൨൮

"ചന്തം പെടുന്നിബ്ഭുവനത്തിലുണ്ടി-
ങ്ങനം വിനാ ദീർഘമെഴുന്ന സർപ്പം
എന്തീമഹാസാഹസമെത്രകഷ്ടം!
ചിന്തിക്കിലും ഭീതികരം ജനാനാം". ൨൯

വൈരാഗിതൻ വാക്കിതു കേട്ട ശേഷം
കാരാട്ടുഭൂമീസുരനാശു ചൊന്നാൻ
"നേരാണിതാശ്ചര്യകരം ഭവാന്റെ
സാരാർത്ഥയുക്തം വചനം നിനച്ചാൽ". ൩൦

"ചൊല്ലാർന്ന സർപ്പത്തിനെയിങ്ങു വെച്ചാൽ
വല്ലാതനർത്ഥം വരുമെന്ന ബോധം
ഇല്ലാ നമുക്കിങ്ങിനെ ചെയ്തുപോയ് ഞാൻ
ചൊല്ലാമതിൻ കാരണവും മഹാത്മൻ! ൩൧

ഉരുക്കൾ നാലഞ്ചുഴതങ്ങു നില്ക്കെ
കരുത്തു കൂട്ടും വിഷമേററ വീണു
തിരഞ്ഞു ഞാനായതിനുള്ള മൂലം
പരം ജവാ,ലങ്ങതു കണ്ടതില്ല. ൧൨

കുണ്ഠത്വമില്ലാതൊരു പത്തു കോല-
ക്കണ്ടം കിളപ്പിച്ചഥ താഴ്ത്തിനോക്കി
വണ്ടാത്ത വർണ്ണത്തൊടു തത്ര ചോട്ടി-
ലുണ്ടത്തൽകൂടാതൊരു കൃഷ്ണസർപ്പം. ൧൩

മടിച്ചിടാതപ്പുണിയെപ്പിടിച്ചു
കുടത്തിലിട്ടിട്ടിഹ കൊണ്ടുപോന്നു
അടച്ചു വായ്ക്കെട്ടിയതിങ്ങകത്തു
കുടത്തിവെച്ചേനിതി വർത്തമാനം". ൧൪

"പട്ടത്വമുള്ളപ്പുണിയിഗ്ഗൃഹത്തെ
കടുത്ത വീഴ്ചാൽ പൊടിഭസ്മമാക്കും
എടുത്തുടൻ കൊണ്ടുവരേണ"മെന്നാ
മിട്ടക്കനാം യോഗിവരൻ കഥിച്ചു. ൧൫

വൈരാഗിതൻ വാക്കിതു കേട്ട ശേഷം
കാരാട്ടുവിപ്രൻ ബഹുസംഭ്രമേണ
ഘോരാഹിരാജൻപെട്ടകക്കുടത്തെ
പാരാതെടുത്താശ്ശു പുറത്തു വെച്ചു. ൧൬

കുടം തുറക്കാനഥ യോഗി ചൊന്നാൻ
കുടം തുറന്നാൻ വിഷവൈദ്യവിപ്രൻ
ഉടൻ പുറത്തേക്കഥ ചാടിവീണാൻ
പടം പരത്തിപ്പുരുഷൻ ഫണീന്ദ്രൻ. ൧൭

കന്നൽക്കരിങ്കാർനിറമൊത്ത മെയ്യു-
മുന്നദ്ധകോപേന ചുട്ടത്ത കണ്ണും
നന്നായെഴുന്നപ്പണിവര്യനെക്ക-
ണ്ടൊന്നാശു കാരാട്ടു നടുങ്ങിയുള്ളിൽ. ൪൮

ഏറീടുമത്യുൽക്കടഗർവ്വമൂലം
നീറീടുമുള്ളത്തൊടുമപ്പണീന്ദ്രൻ
ചീറീ തദാനീം ജവമോടു ദൂരെ
മാറീ മഹാലോകർ മഹാഭയത്താൽ. ൪൯

കാരാട്ടുഭൂമീസുരനോടു ചൊന്നാൻ
വൈരാഗി പിന്നീ,“ടവിടെക്കനർത്ഥം,
ചേരാത്തമട്ടിപ്പണിയെ ഭവാൻതാൻ
പാരാതയച്ചീടുക നിന്നിടാതെ”. ൫൦

മടിച്ചിടാതേ പതിനെട്ടു വിദ്യ
പഠിച്ചതെല്ലാമുടനദ്വിജേന്ദ്രൻ
തടിച്ച മാനത്തൊടു ചെയ്തു ഹന്ത!
ചൊടിച്ച പാമ്പായതു പോയതില്ല. ൫൧

ഉയർത്തിടും തന്റെ പടം പരത്തി-
ക്കയർത്തുടൻ വായുബലേന ചീറി
ഭയം വിനാ വാലു നിലത്തു കുത്തി
സ്വയം ഫണീന്ദ്രൻ വടിപോലെ നിന്നാൻ. ൫൨

കാരാട്ടുവിപ്രൻ ബഹുദിവ്യനാമ-
ഘോരാഹിവര്യന്റെ വിഷപ്രഭാവം
പാരാതെ കണ്ടേറെ വിഷണ്ണനായി
വൈരാഗിവര്യന്റെ മുഖത്തു നോക്കി. ൫൩

"വിയത്തിടേണ്ടങ്ങു വിറച്ചിടേണ്ട
ഭയപ്പെടേണ്ടല്പവുമാശയത്തിൽ
നയത്തിൽ ഞാനിപ്പണിയെത്തിരിച്ചു-
ങ്ങയച്ചുകൊള്ളാമതറിഞ്ഞിടേണം. ൰൪

ഇന്നാഗരാജൻെറ വിഷപ്രഭാവ-
മൊന്നാശു കാട്ടാമൊരു പിണ്ടി വേഗം,
ഇന്നാദരാലങ്ങു വരുത്തിടേണ"-
മെന്നായുരച്ചാനഥ യോഗിവൎയ്യൻ. ൰൫

ഒരുത്തനെക്കൊണ്ടൊരു പിണ്ടി വേഗാൽ
വരുത്തിയിട്ടാനരഗാഗ്രദേശേ
പെരുത്ത കോപാലതിലപ്പണീന്ദ്രൻ
കരുത്തെഴുന്നൊരു കൊത്തു കൊത്തി. ൰൬

അപ്പിണ്ടിയിൽ കൃഷ്ണഫണീശ്വരൻ കൊ-
ത്തേല്പിച്ച ദേശം മഷിവൎണ്ണമായീ
നേപ്പിച്ചു, നേപ്പിച്ചു വെളുപ്പിനെത്താൻ
തോല്പിച്ചതാപ്പിണ്ടിയിലൊക്കയായീ. ൰൭

കൃഷ്ണാഹി തൊട്ടപ്പൊളതിങ്കലുള്ള
കൃഷ്ണാഭ തെല്ലൊന്നു പകൎന്നപോലെ
കൊമ്പൻെറ കൊമ്പാകിയ പിണ്ടി വേഗാൽ
കമ്പം വിനാ നൽ കരിവീട്ടിയായി. ൰൮

"നിന്നീടവേണ്ടങ്ങിഹ പിണ്ടിതന്നിൽ
നിന്നീവിഷം വേഗമിറക്കിടേണം"
നന്ദിച്ചുകൊണ്ടിങ്ങിനെ യോഗി ചൊന്നാൻ
വന്ദിച്ചു "വയ്യെ"ന്നര ചൊല്ലു വിപ്രൻ. ൰൯

അക്കാലമീവിപ്രനൊടൊത്തു സാധു-
സൽക്കാരവാൻ മാടമഹീമഹേന്ദ്രൻ
അക്കാലകാലൻെറ ശുഭം തരുന്ന
തൃക്കാൽ ഭജിപ്പാൻ "ശിവപൂര"ണഞ്ഞു. വൃ൫

പരം പ്രഭാതേ നൃവരൻ കുളിച്ചു
ചിരം മഹേശനു വലത്തുവെച്ചും
സ്ഥിരം ശിവധ്യാനമൊച്ചു പഞ്ചാ-
ക്ഷരം ജപിച്ചും ഭജനത്തിലേവം. വൃ൬

'ഗായത്രി'മൂവ്വായിര,മന്നു 'രുദ്രം'
ഞായത്തിൽ നന്നായ്പതിനൊന്നുവട്ടം
മായം വിനാ വിപ്രനവൻ ജപിച്ചു
ഹേയങ്ങൾ വിട്ടീശപദം ഭജിച്ചു. വൃ൭

കൊണ്ടാടി മന്നിൻപതി, ഭൂമിദേവൻ,
രണ്ടാളുമീശാംഘ്രി ഭജിച്ചിവണ്ണം
പണ്ടാദരാൽ തത്ര വസിച്ചിടുമ്പോ-
ളുണ്ടായൊരത്യത്ഭുതമായ വൃത്തം. വൃ൮

വിടന്ന ഭക്ത്യാ നൃപനീശപാദം
നടയ്ക്കൽ നിന്നിട്ടൊരുനാൾ തൊഴുമ്പോൾ
നടയ്ക്കലുള്ളാ മണിതൻെറ നാവിൽ
കിടന്നു മിന്നുന്നൊരു വസ്തു കണ്ടു. വൃ൯

ഇളക്കമില്ലാതവിടെക്കിടന്നു
വിളക്കുപോലേ വിലസും പദാർത്ഥം
ഇളയ്ക്കധീശൻ പുനരെന്തിതെന്നു
വിളക്കുമാശ്ചര്യമൊടാശു നോക്കി. വൃ൰

ആരാൽ കിടക്കുന്നതു സൎപ്പമാണെ-
ന്നാരാജവൃന്ദമറിഞ്ഞു പിന്നെ
കാരാടിനോടായതിനെപ്പിടിപ്പാൻ
പാരാകവേ കാക്കമവൻ കല്പിച്ചു. ൮൧

"പടം പെട്ടം പാമ്പി,ഹ നീളമാളിൽ
കടന്നതും, ചാൺതികയാത്തതും, കേൾ
"പിടിയ്ക്കു വയ്യെ"ന്നു,"മനൎത്ഥമുണ്ടാം
പിടിയ്ക്കി"ലെന്നും ദ്വിജനന്നു ചൊല്ലി. ൮൨

"വൈരാഗിയോഗീശ്വരശിഷ്യനായ
കാരാടിനില്ലീ നിയമങ്ങളൊന്നും
നേരാണിതെന്നു"ത്തരമിത്ഥമപ്പോ-
ളാരാജവൎയ്യൻ തെളിവോടുരച്ചു. ൮൩

"ഫണീന്ദ്രഭൂഷന്റെ നടയ്ക്കലുള്ളി-
ന്മണിയ്ക്കു ചേൎന്നിടിന നാവുതന്നിൽ
മണിപ്രദീപോപമനായ്ക്കിടക്കും
ഫണീന്ദ്രനെബ്ഭൂപ! പിടിച്ചുകൂടാ".' ൮൪

"വ്യക്തം ഭവാനീപതിപാദപത്മ-
ഭക്തൻ ഭവാനീമൊഴി, ചൊൽവതെന്താ
ഭക്തന്നു വയ്യാതെതൊരു കാൎയ്യമുണ്ടോ?
ശക്തൻ ഭവാനെന്തിനുമെന്നു നൂനം". ൮൫

തടിച്ച കൌതൂഹലഭാരമോടി-
പ്പടിയ്ക്കു ഭൂമിപതി ചൊന്ന ശേഷം
മടിച്ചിടാതപ്പണിതൻ തലയ്ക്കൽ
പിടിച്ചു കാരാടുമഹീസുരേന്ദ്രൻ. ൮൬

ചലിച്ചിടാതായവിടന്നെടുപ്പാൻ
വലിച്ചു പിന്നെപ്പുണിയെ ദ്വിജേന്ദ്രൻ
വലിച്ചിടുംതോറുമതിന്നു കൂടീ
വലിപ്പമത്യത്ഭുതമെന്തു ചൊൽവൂ. ൯൩

മട്ടീവിധം കണ്ടതിവിസ്മയിച്ചു
ഞെട്ടീ നരേന്ദ്രൻ പുനരദ്വിജേന്ദ്രൻ
വിട്ടീടിനാൻ പാമ്പിനെയങ്ങു, ഭീതി-
പ്പെട്ടീല നാനാത്ഭുതമന്ത്രവേദീ. ൯൪

പാരാത വാലാ മണിനാവിൽനിന്നു
പോരാതകണ്ടപ്പു ജഗാധിരാജൻ
ആരാലിഴഞ്ഞങ്ങിനെ നീണ്ടു നീണ്ടു
കാരാടിഴനാടാപ്പൊരുതാനണഞ്ഞു. ൯൫

ശ്രീകോലുമീശൻ ഭഗവാൻ വിളങ്ങും
ശ്രീകോലിനൊന്നാശു വലത്തുവെച്ചു
വൈകാത വിപ്രൻ; ഫണിയങ്ങൊഴിഞ്ഞു
പോകാതപിന്നാലെയിഴഞ്ഞു ചെന്നു. ൯൬

സുദക്ഷനക്ഷേത്രമതിന്നശേഷം
പ്രദക്ഷിണം വെച്ചു ജവേന പിന്നെ
മദത്തൊടൊത്തപ്പുണിയെപ്രകാരം
വിദഗ്ദ്ധഭാവത്തൊടടുത്തു ചെന്നു. ൯൭

അങ്ങീടെഴും "കൊക്കരണി"യ്ക്കകത്തു
മങ്ങീടുമുള്ളോടവനങ്ങിറങ്ങി
മുങ്ങീമടങ്ങാതതിലാശു പിന്നെ
പ്പൊങ്ങീലഹോ! ഭൂസുരനൊട്ടുനേരം. ൯൮

ക്കൂടീട്ടുമൂക്കോട്ടു പടം പരത്തി
മൂടീടിനാൻ കൊക്രണ്ണി നാഗരാജൻ
തേടീ ഭയം കണ്ടു ജനങ്ങൾ വല്ലാ-
താടീ തദാ വൃക്ഷഗണങ്ങൾകൂടി. ൯൯

“പേടിയ്ക്കേണ്ടെ”ന്നു കാരാടിനൊടഥ പറയും
പോലെ ഝങ്കാരനാദം
മോടിയ്ക്കെങ്ങും മുഴക്കിക്കൊടിയ നിജരവം-
കൊണ്ടു കുന്നും കുലുക്കി
ധാടിയ്ക്കൊത്താശു ധാത്രീതടഘടിതചലൽ-
ധൂളിയാൽ പത്തു ദിക്കും
മൂടിക്കൊണ്ടാശു വീശീ വടിവൊടു വികടോ-
ദ്ദണ്ഡമാം ചണ്ഡവാതം. ൧൦൦

“കാരാടാണതറിഞ്ഞുകൊൾകയി! ഭവാൻ
കെല്പേറമീ വിപ്രനോ-
ടോരാതിങ്ങിനെ മത്സരിച്ചിടുക വേ-
ണ്ടല്ലേ! സഖേ! വാസുകേ!”
പാരാതീവിധമാ മഹേശനരുളും
ശ്രീകോവിലിന്നുള്ളിൽനി-
ന്നാരാലങ്ങൊരു വാക്കു കേട്ടു തെളിവോ-
ടെങ്ങും മുഴങ്ങുംവിധം. ൧൦൧

ബാലേന്ദൂത്തംസവാക്യം തെളിവൊടിതി തദാ
സത്വരം കേട്ട നേരം
മാലേതും ചേർന്നിടാതബ്ഭുജഗപതി, ഫണം
തത്ര താഴ്ത്തിച്ചുരുക്കി

ചാലേ താൻ പോയപോലേ തരമൊടു തിരികെ-
　　പ്പോന്നുടൻ മുമ്പിലത്തെ-
പ്പോലേ ഖണ്ഡാന്തരത്തിൽ ജ്വലദനലരുചാ
　　മേവിനാൻ നാവിൽ മോദാൽ. ൧൦൨

മികവൊടുടനെയസ്ഥലത്തിലെത്തി-
ച്ചികരകൾ കൂട്ടിയടിച്ചു വൈനതേയൻ
സകലജഗദധീശവന്ദനം ചെ-
യ്തു കലുഷമങ്ങു തിരിച്ചുപോയ്മഹാത്മാ. ൧൦൩

പിണങ്ങിയപ്പാമ്പു ശിവാന്തികേ ചെ-
ന്നിണങ്ങിയപ്പോൾ ദ്വിജനാശു പൊങ്ങി
ഗുണങ്ങളുള്ളാദ്വിജനെത്തദാനീം
വണങ്ങി ഭൂപാദിമഹാജനങ്ങൾ. ൧൦൪

വൈരാഗിയോഗീശ്വരശിഷ്യനാമ-
ക്കാരാട്ടതൻ ചിത്രചരിത്രമേവം
നേരായ്നിനച്ചാലവനോടുതുല്യ-
നീ''രാമവർമ്മ''ക്ഷിതിപൻ തൃതീയൻ''. ൧൦൫

ഇതി വിവിധജനങ്ങൾ വാഴ്ത്തി വാഴ്ത്തി
സ്തുതി പലമാതിരി ചെയ്കയാൽ തദാനീം
അതിശുഭതരകീർത്തി പൂണ്ടു മാട-
ക്ഷിതിപതി വാണു നിജാലയേ തൃതീയൻ. ൧൦൬

ഇങ്ങിനെ ''ഗോശ്രീശാദിത്യചരിത''ത്തിൽ
മാഹാത്മ്യവർണ്ണനമെന്ന
നാലാം സർഗ്ഗം കഴിഞ്ഞു.

## അഞ്ചാം സൎഗ്ഗം.

സമ്മാന്യനായിദ്ധരണീശ്വരൻത-
ന്നമ്മാമനാം മാടയുവക്ഷിതീശൻ
ധൎമ്മാത്മകൻ "സംഗമ"പട്ടണത്തിൽ
നിൎമ്മായമക്കാലമമൎന്നിരുന്നു. ൧

പാരുഷ്യമേറുന്നവരോടു പാരം
കാലുഷ്യമുണ്ടാ നൃപനുൾക്കരുന്നിൽ
ഘോരാസുരന്മാരൊടു വൈരമേററം
പാരാതെ നാരായണനെന്നപോലെ. ൨

അടുക്കയില്ലദ്ധരണീശ്വരൻത-
ന്നടുക്കലേല്ക്കുദ്ധതദുൎജ്ജനൗഘം
കടുത്തിടും കൂരിരുളൎക്കമാവി-
ന്നടുക്കലേല്ക്കുന്നകണക്കിലപ്പോൾ. ൩

കളങ്കിദോഷാകരമണ്ഡലം, ദു-
ഷ്കളങ്കിദോഷാകരമണ്ഡലംതാൻ
വിളങ്ങിടും ഭാസ്കരനാം മഹാന്ധ്യം
കളഞ്ഞിടും മാടയുവക്ഷിതീശൻ. ൪

പിതാവിനെപ്പോലെ ജനത്തിനെല്ലാം
ഹിതാൎത്ഥദായീ യുവമാടഭൂപൻ
കൃതാൎത്ഥരാമേവരുമാനൃപൻതൻ
സ്മിതാൎദ്രമാകും മുഖമൊന്നു കണ്ടാൽ. ൫

ഗരിഷ്ഠനാനാത്ഭുതവിദ്യകൊണ്ടു
വരിഷ്ഠരായുള്ളവരെസ്സമസ്തം
തിരഞ്ഞറിഞ്ഞത്ഥഗണത്തിനാൽ സൽ-
ക്കരിപ്പവൻ മാടയുവക്ഷിതീശൻ. ൬

തരുക്കൾ നന്ദിച്ച വസന്തകാലം
വരുമ്പൊളേറ്റം തെളിയുന്നപോലെ
പെരുത്തു സമ്മാനദനക്ഷിതീശൻ
വരുമ്പൊൾ നന്നായ്ത്തെളിയും ബുധന്മാർ. ൭

ചൊല്ലാൎന്ന രാജാവവനന്നുദിച്ചി-
ട്ടെല്ലാടവും തന്നുടെ ഗോസഹസ്രം
ഉല്ലാസമുൾക്കൊണ്ടു പരത്തിയപ്പോൾ
നില്ലാതെ ശാസ്ത്രാബ്ധികൾ ചീൎത്തുവെല്ലാം. ൮

ധന്യാവനീനായകനായവൻ കാ-
ലന്യായമാൎഗ്ഗത്തിലെടുത്തുവച്ചാ
അന്യാഭിവൃദ്ധിക്കനിശം സദാ സൌ-
ജന്യാലയൻ ചെയ്യുമതിപ്രയത്നം. ൯

ഉണ്ടാകയില്ലന്യഗുണങ്ങളേറെ-
ക്കണ്ടാലവന്നുള്ളിലസൂയ തെല്ലും
കൊണ്ടാടി വാഴുന്ന സുധാരസത്തി-
ലുണ്ടാകുമോ ഘോരവിഷസ്വഭാവം. ൧൦

മഹാനുഭാവൻ വിടുവിഡ്ഢിയായാൽ
മഹാജനോക്ത്യാ ഭുവി 'ശുദ്ധ'നാകും
വിഹാസ്യനാമായവനെന്ന മട്ട-
ല്ലിഹാവനീനായകനാം മഹാത്മാ. ൧൧

അലംഘ്യശക്ത്യാ ജഗതീതലത്തി-
ലലം ജയിയ്ക്കും യുവമാടഭൂപൻ
ജലം ശരത്തിൽ പരമെന്നപോലെ
മലങ്ങളില്ലാത്തതുകൊണ്ടു ശുദ്ധൻ. ൪൨

ആ വക്രഭാവം ശശിപോലെ തെല്ലു-
മാവഞ്ചിതുല്യൻ കലരുന്നതല്ല
ശ്രീവായ്ക്കുമബ്ഭൂപതി സാധുവൃത്ത-
ഭാവാന്വിതൻ ഭാസ്കരനെന്നപോലെ. ൪൩

കൃത്യങ്ങളെല്ലാം മടിവിട്ടു നല്ല
കൃത്യങ്ങളായ്ചെയ്യിട്ടമാനരേന്ദ്രൻ
അത്യന്തമബ്ഭൂമിപതിയ്ക്കു കൂട്ടം
സത്യം ഹരിശ്ചന്ദ്രനരേന്ദ്രനെക്കാൾ. ൪൪

മുടങ്ങിടാതാശു നടത്തുമൊന്നു-
തുടങ്ങിയാൽ തൽഫലസിദ്ധിയോളം
മടങ്ങി മദ്ധ്യത്തിൽ വരുന്ന വിഘ്നാ-
ലടങ്ങിനില്ക്കില്ലവനീപതീന്ദ്രൻ. ൪൫

സൈ്വരം നൃപൻ ദോഷമകത്തി നല്ല-
സാരം കലൎന്നുള്ള ഗുണം ഗ്രഹിയ്ക്കും
നീരങ്ങു നീക്കീട്ടഴകുള്ള ഹംസം
ക്ഷീരം ഗ്രഹിയ്ക്കുന്നതുപോലെ ധീമാൻ. ൪൬

അംഭോധിയിൽ പൂൎണ്ണതരം ജലൌഘ-
മംഭോജിനീനാഥനിലംശുജാലം
അമ്മോ മഹത്താകിന തക്ഗൊസ്ത്രം
വമ്പോടു വാഴും മമ തമ്പുരാനിൽ. ൪൭

ധൈൎയ്യത്തിനും നല്ല ശുഭത്തിലെല്ലാം
സ്ഥൈൎയ്യത്തിനും സാധുരസജ്ഞതയ്ക്കും
വീൎയ്യത്തിനും വേണ്ടിയ വാഗ്മിതയ്ക്കും
കാൎയ്യസ്ഥിതിയ്ക്കും നിധിയാനരേന്ദ്രൻ. ൪൮

തരത്തിലബ്ഭൂപതിതൻ പ്രതാപം
പരത്തി ലോകത്തിൽ വിളങ്ങിടുമ്പോൾ
മരത്തിനൊത്തുള്ള മനുഷ്യനും മാ-
മരത്തിനും ചോട്ടിലിരുട്ടപോലെ. ൪൯

സാമാന്യയത്തിൽ പുകൾപൂണ്ടകൊണ്ടു
ഭീമാനുജൻ ഫല്ഗുനനെന്നപോലെ.
ശ്രീമാടഭൂപാലകസൽകുലത്തി-
ലാമാനവേന്ദ്രൻ നിതരാം വിളങ്ങീ. ൫൦

ബോധിച്ചു നന്നായറിയേണ്ടതെല്ലാം
ബാധിച്ചു ദോഷം സകലം മഹീന്ദ്രൻ
സാധിച്ചു സൎവ്വം ശുഭമായ കാൎയ്യ-
മാധിയ്ക്കുവന്നില്ലവകാശമൊട്ടും. ൫൧

ഹാ! കാലദോഷേണ യുവക്ഷിതീശൻ
നാകാധിനാഥപ്രതിമപ്രതാപൻ
വൈകാതപിന്നെപ്പരമായ ലോകം
പൂകാനൊരുമ്പെട്ടു വികാരമാന്നു. ൫൨

പ്രതാപവാനുന്നതസൽപ്രദസ്ഥൻ
ഹതാന്ധ്യനായ്പ്പാണരുളും മഹാത്മാ
ബതാസ്തമിപ്പാൻ തുടരുന്നുവെന്നാ-
ലതാരിദാനീം കഴിയും തടുപ്പാൻ. ൫൩

രോഗം തുടങ്ങി നൃപനെന്നമൂലം
ഭോഗം ചുരുങ്ങി സകലം ക്രമത്താൽ
വേഗം മുഴങ്ങീ പരമായതുർവ്വീ-
ഭാഗങ്ങളിൽ സാധുജനങ്ങളും മങ്ങീ. ൨൪

ഓരുംവിധൌ വിശ്രുതരായ ഡാക്ടർ-
മ്മാരും നൃപൻതൻ ഗദശാന്തിചെയ്യാൻ
ചേരുന്നവണ്ണം ചില നാട്ടുവൈദ്യ-
ന്മാരും ചിരം പാർത്തു ചികിത്സ ചെയ്തു. ൨൫

മാറാത്തതാമഗ്ഗദമൊട്ടുകാല-
മേറാതകണ്ടല്പമടങ്ങി; പിന്നെ
ഏറാൻ തുടങ്ങീ, മണി വാസരാപോ-
യാറായിട്ടുമ്പോളിരുളെന്നപോലെ. ൨൬

വർദ്ധിച്ചു പാരം കലികാലമോടായ്
സ്പർദ്ധിച്ചുകൊണ്ടാനൃവരൻെറ രോഗം
സിദ്ധിച്ചിടാ മേലിനി നന്മയെന്നു
ബുദ്ധിക്ഷയം പൂണ്ടിതു സാധുലോകം. ൨൭

പാപാത്മകന്മാർ പലരിങ്ങിരിക്കെ
പാപാദിഹീനൻ നൃപനസ്തമിച്ചു
ആപീനദോഷേ കലിയായ കാലേ
"പാപീശതായു"ർദ്ധമെന്നതില്ലേ? ൨൮

അപ്പാർത്ഥിവേന്ദ്രൻ തപനപ്രതാപ-
നിപ്പാരിടം വിട്ടു ഗമിച്ച ശേഷം
സൽപക്ഷിസംഘങ്ങളൊളിച്ചു കൂട്ടിൽ
ദുഷ്പക്ഷിവൃന്ദങ്ങളും കളിച്ചു നാട്ടിൽ. ൨൯

ശോകാന്ധകാരം ഭുവി ചേൎത്തുകൊണ്ടു
ലോകാന്തരം പൂകി നരേന്ദ്രസൂൎയ്യൻ
വൈകാത ലോകങ്ങൾ മയങ്ങി മങ്ങി-
ച്ചാകാതതാൻ ചത്തവിധത്തിൽ വീണു. ൯൦

തൃതീയനാം മാടനൃപൻ യുവാവാം
ക്ഷിതീശനായപ്പൊഴുതുല്ലസിച്ചു
അതീവകാന്ത്യാ ദിവസം സമസ്ത-
മതീതമാകുംപൊഴുതിന്ദുപോലെ. ൯൧

മാന്യം കലൎന്നുള്ള യുവക്ഷിതീശ-
സ്ഥാനം ലഭിച്ചോരു മഹീമഹേന്ദ്രൻ
ആനന്ദമേകുംപടി കാത്തു ദോഷ-
ഹീനം നിജസ്ത്രീഗണമന്ദിരത്തെ. ൯൨

അക്കാലമക്കോവിലകത്തു കാൎയ്യം
നോക്കായ്കയാൽ ദുൎഘടമായിരുന്നു
മുക്കാലുമാരാജകുലത്തിലുള്ളോ-
ൎക്കുൾക്കാമ്പിലേററം വ്യഥയായിരുന്നു. ൯൩

നടത്തണം കാരിയമെങ്കിലോ ദു-
ൎഘടത്തിലായീ, കെട്ടുകാൎയ്യമെല്ലാം
തടസ്ഥമാണാസകലത്തിനും ഹാ!
കടത്തിലായീ കഠിനം നിനച്ചാൽ. ൯൪

കണക്കു നോക്കിശ്ശരിയല്ലിതെന്നു
കുണുക്കി ശീൎഷം, ചിലർ കൺ ചുളിച്ചു
കണക്കെഴുത്തിന്നു മിടുക്കരായോർ
കണക്കിലാകില്ലിതു ന്യൂനമെന്നാർ. ൯൫

പോരാതെയായീ ചിലവിന്നുപോലു-
മാരാജ്ഞിമാൎക്കെന്തൊരു കഷ്ടമയ്യോ!
നേരായൊരീ വാൎത്തയറിഞ്ഞു ലോകർ
പാരാത ശോകാൽ പലതും പറഞ്ഞു. ൩൬

“ഇണങ്ങൾ വന്നു ബത! കാരിയക്കാർ
ഗുണങ്ങളില്ലാത്തവനാകമൂലം
ഇണങ്ങി നില്ക്കും കുടിയാനവന്മാർ
പിണങ്ങുമേ പാട്ടമിതേററിയെന്നാൽ. ൩൭

പെരുത്തുപോയാളുകളെന്നുവെച്ചാൽ
ചുരുക്കണം ധാടികളൊക്കെ മേലിൽ
ചുരുക്കുവാനെന്തു പടാദിയെല്ലാം
ചുരുങ്ങുമേയുള്ളു നിനക്കിലാകും. ൩൮

കുറയ്ക്കണം ഭക്ഷണമെങ്കിലൂണു
നിറച്ചുവയ്യെന്നു വിധിച്ചതാകും
മുറയ്ക്കു ഞാനീശ്വരസേവ ചെയ്വാ-
നുറച്ചു ദുഃഖങ്ങളിതൊക്കെ മാറാൻ. ൩൯

ഇല്ലാ നിനച്ചാൽ മുതലിപ്പൊളിങ്ങു-
ള്ളെല്ലാൎക്കുമേവം ചിലവിന്നു,തിന്നാൽ
ചൊല്ലാവതെന്തോന്നിനിയിക്കുടുംബം
വല്ലാതെ വൎദ്ധിച്ചു വരുന്നുവല്ലോ. ൪൦

ഇക്കാലമോൎക്കുമ്പൊഴുതിത്ര പോരാ
സൎക്കാരിൽനിന്നാത്ര ധനം തരട്ടെ
നിൽക്കാതതിന്നായു നിവേദനമൎത്ഥം
സൎക്കാരിലും സമ്പ്രതി കഷ്ടിതന്നെ. ൪൧

അന്വാ സുഖംതാനധികം സ്വകാൎയ്യ-
സമ്പാദ്യമുള്ളോൎക്കു ഭയപ്പെടേണ്ടാ
വമ്പാളിടും വേനലിലും നശിക്കി-
ല്ലമ്പാൎന്നു തേവുന്നവനുള്ള തോട്ടം. ൪൨

സന്താനമീമട്ടതിയായിവന്നാ-
ലെന്താണ് മേലിൽ ഗതി; ഹന്ത! പാൎത്താൽ
സന്താപദംതാനതിയായിവന്നാ-
ലെന്താകിലും കാംക്ഷതിവൎജ്ജ്യയല്ലൊ'. ൪൩

നന്നായ്പ്പിശന്നിട്ടുഴലും ശിശുക്കൾ-
ക്കൊന്നാകിലും നൽകുവതിന്നു നാസ്തി
എന്നായിവന്നാലുളവാകുമത്ത-
ലിന്നാരഹോ! ഹന്ത!! സഹിച്ചിടുന്നു? ൪൪

പാരിച്ച ദുഃഖങ്ങളനേകമുണ്ടി-
പ്പാരിൽ സഹിക്കാമവയൊക്കയൊൎക്കും
ദാരിദ്ര്യദുഃഖം സുതരാമസഹ്യം
ദാരിദ്ര്യമുള്ളോളിഹ സൎവ്വവൎജ്ജ്യൻ. ൪൫

മരിക്കണം ഹന്ത! ജനിച്ചവൎക്കി-
ങ്ങൊരിക്കലെന്നുള്ളൊരുറപ്പുമൂലം
ഗരിഷ്ഠമാം മൃത്യുഭയം സഹിക്കാം
ധരിക്ക ദാരിദ്ര്യഭയം ന സഹ്യം. ൪൬

കടത്തിനാലിങ്ങിനെ വാച്ചിടും സ-
ങ്കടത്തിൽ മുങ്ങും നൃപസൽക്കലത്തെ
എടുത്തു രക്ഷിപ്പതിനേതൊരാൾക്കു
മിടുക്കു പാൎത്താൽ ജഗതീതലത്തിൽ. ൪൭

നരാധിപന്മാർ പലർ പാൎക്കിലുണ്ടി-
ധരാതലേ മററധികാരിമാരും
വരാശയന്മാരവരിന്നിതിങ്കൽ
നിരാശരായെന്തിഹ വാണിടുന്നു. ൮൮

പുരാണവേദ്യൻ ബത! പൂൎണ്ണവേദ-
പുരാധിനാഥൻ പുരുഷൻ പുരാണൻ
ഹരാദിസംസേവിതനച്യുതൻതാൻ
നിരാകുലം വന്നിഹ കാത്തിടട്ടേ". ൮൯

വല്ലാത്ത വൎദ്ധിച്ചവരും വിപത്തി-
തെല്ലാം നിനച്ചിങ്ങിനെ ചൊല്ലിയപ്പോൾ
ചൊല്ലാൎന്നിടും രാജഗൃഹത്തിലുള്ളോ-
രെല്ലാവരും ഹന്ത! പരിഭ്രമിച്ചു. ൯൦

ശരിക്കു രാജ്ഞീഗൃഹകാൎയ്യമെല്ലാം
പരിഷ്കരിപ്പാനുടനേ തുടങ്ങീ
മരിച്ചുടൻ നാട്ടുവെടിഞ്ഞ ഭൂപൻ
പരിഷ്കരിച്ചപ്പൊളനൎത്ഥമേറി. ൯൧

കൂടീ പരം ഭൃത്യജനങ്ങളൊന്നു-
കൂടിത്തദാനീം ചിലവൎഗ്ഗംഹത്തിൽ
കൂടീ വിപത്തീവിധമേറി ലോകർ
പേടിച്ചു 'കൂനിൽക്കുരുവെന്നപോലെ'. ൯൨

വലിപ്പമേറീടിന ബുദ്ധികൊണ്ടു-
ജ്വലിക്കുമാമാടമഹീമഹേന്ദ്രൻ
ചലിച്ചിടാതന്നഥ ചെയ്തു കാൎയ്യം
ഫലിച്ചിടാതിങ്ങിനെ കണ്ടനേരം; ൯൩

ചുരുങ്ങിടാതേറിയ താപമൂലം
പരുങ്ങി ലോകം പുനരൊന്നുകൂടി
ഒരുങ്ങിനാൻ പിന്നെയുമായതിന്നായ്
ഞെരുങ്ങി ഭൂപേന്ദ്ര കുഴങ്ങിപോലും. (യുഗ്മകം) ൫൪

കനത്ത ഗാംഭീര്യമെഴുന്ന ഭൂപൻ
മനസ്സിരുത്തീട്ടുഥ മങ്ങിടാതെ
ചിനച്ച ഭക്ത്യാ ശിവനെ സ്മരിച്ചു
നിനച്ച നേരേ വഴിപോലെതന്നെ. ൫൫

"പടാകൃതിപ്പെട്ടൊരു കാര്യമത്തൽ-
പ്പെടാതകണ്ടിന്നിതു നേരെയാക്കാൻ
വിടാത പൂമാതരുളുന്ന "കുഞ്ഞി-
ക്കിടാവു"താനാകണമായതോർത്താൽ. ൫൬

മട്ടാത താർമാതരുളുന്ന കേളി-
ത്തട്ടാകുമായാൾ നിജമാം കരത്താൽ
തൊട്ടാലഹോ! വിസ്മയമത്ര കേട്ട-
തട്ടാതതെല്ലാമുടനേ ഫലിക്കും. ൫൭

വീട്ടിൽപ്പെട്ടും കാര്യവുമപ്രകാരം
നാട്ടിൽപ്പെട്ടും കാര്യവുമെന്നുപോരാ
കോട്ടിൽപ്പെട്ടും കാര്യവുമാശു നല്ല
പാട്ടിൽ പിഴയ്ക്കാതെ നടത്തുമായാൾ". ൫൮

ഉൾക്കാമ്പുകൊണ്ടിങ്ങിനെ നിശ്ചയിച്ചി-
ട്ടക്കാലമക്കാതേ കലർന്ന ഭൂപൻ
സൽക്കാരപൂർവ്വം യുവഭൂപനെത്താ-
നക്കാര്യമേല്പിച്ചു മഹാനുഭാവൻ. ൫൯

മറച്ചുവെയ്ക്കാതെ കണക്കു നോക്കി-
യുറച്ചു കൃത്യം നൃവരൻ സമസ്തം
മുറയ്ക്കുതാൻ വേണ്ടതു കൂട്ടി പാട്ടം
കുറച്ചു ഭൃത്യപ്രകരം ക്രമത്താൽ. ൱൫

വഴിയ്ക്കു തെറ്റെന്നിയെ വാങ്ങി നല്ല
മൊഴിയ്ക്കു മുമ്പൻ വിഹിതാവകാശം
ഒഴിച്ചിടാതാശ്രു പൊഴിച്ചെഴുത്തു
കഴിച്ചു കൂട്ടീ ചില 'മിച്ചവാരം'. ൱൬

സന്ന്യായവാനാം നൃപനിക്രിയയ്ക്കു-
ന്നന്ന്യാശ്രയം വേണ്ട കുറച്ചുപോലും
ഇന്നാകവാതത്തിനു സഞ്ചരിപ്പാൻ
നന്നായഹോ! വാഹനമെന്തിനോൎത്താൽ. ൱൭

നേരോടഭീഷ്ടങ്ങളെയൊക്കെ രാജ്ഞി-
മാരോടു ചോദിച്ചു പരം ഗ്രഹിച്ചു
വീരോത്തമൻ ഭൂപതി പിന്നെ വേണ്ട-
തോരോതരം താൻ നിയമിച്ചു മെല്ലെ. ൱൮

വൃത്തിയ്ക്കു വേണ്ടുന്നരിയൊന്നു മാത്രം
കുത്തിച്ചു നൽകീ ചിലവിന്നു. പിന്നെ
തൃപ്തിപ്പെടുംമട്ടു കൊടുത്തു രൂപ
തൃക്കൈകളിൽത്താൻ പ്രതിമാസമേവം. ൱൯

"ഒന്നായ്ക്കിടക്കും വലുതായ കാൎയ്യം
നന്നായ് നടത്താൻ കഴിയില്ലൊരാൾക്കും"
എന്നാശയേ പാൎത്തു വേറെ വേറെ-
യന്നാക്കിവെച്ചാൻ യുവഭൂമിപാലൻ. ൱൰

ആരാജ്ഞിമാർ തങ്ങടെ കാര്യമോരോ-
ന്നാരാൽ വെടിപ്പായി നടത്തിയെല്ലാം
ധാരാളമായീ ചിലവിന്നു സൌഖ്യം
നേരാസ്തികത്തു നിഖിലക്കമപ്പോൾ. ൫൬

"എന്നുക്കെഴുന്നീയഴൽപോയ്സുഖിക്കം"-
മെന്നൂട്ടകിട്ടാത്തുഴലും ജനാനാം
അന്യൂനഭാവം കലരാതെ കൂടി-
വന്നു യുഗം മാറിയപോലെ സൌഖ്യം. ൫൭

ത്രുദ്ധാത്തിപോയിപ്പുനരമ്മരാജ്ഞീ-
പ്രൌഢാലയത്തിൽ സുഖമായ്ത്തദാനീം
'കാടാറുമാസം' മുഴുവൻ കഴിഞ്ഞു
'നാടാറുമാസം' ബത! വന്നപോലെ. ൫൮

ഉദാരനാകും യുവഭൂമിപൻെറ
സദാശയശ്രീഗുണസൽഫലത്തെ
തദാ മഹാലോകരറിഞ്ഞിവണ്ണം
മുദാ പറഞ്ഞാർ പലരും പരക്കെ. ൫൯

"യുവക്ഷിതീശൻെറ ധനാഗമശ്രീ-
നവപ്രയോഗങ്ങളെ നിങ്ങൾ കേട്ടോ?
ഭവിഷ്യമേവക്കമിതൊട്ടറിഞ്ഞാൽ
സവിസ്മയം ഭൂരിതരം പ്രമോദം. ൬൦

ക്ഷേമത്തമേറെപ്പെട്ടമമ്മരാജ്ഞീ-
ധാമത്തിലുള്ളോർ നരകം വെടിഞ്ഞു
ക്ഷേമത്തൊടിപ്പോൾ മരുവുന്ന ദേവ-
ധാമത്തി,ലിബ്ഭൂപനയത്തിനാലേ. ൬൧

പിശ്ശുക്കനാണീയുവഭൂപനെന്നു
പശ്ശുക്കളാം മൎത്ത്യരുരച്ചിടുന്നു
പാശ്ശുക്കളും, തത്സമരായിടുന്ന
ശിശ്ശുക്കളും ചൊൽവതിലെന്തു സാരം. ൨൫

രസം മഹാത്മാരുമിയന്നു പാരം
സ്വസമ്മതം നൽകിടുമാറു ഭൂപൻ
അസംഗമായി തെളിവോടു വക്കീൽ-
പ്രസംഗമൊട്ടല്ല കുറിച്ചയയ്ക്കും. ൨൬

ധന്യാശയൻ മാടയുവക്ഷിതീശ-
നന്യാശ്രയം തെല്ലു മണഞ്ഞിടാതെ
സന്യായമാൎഗ്ഗം കലരുംപ്രകാര-
മന്യായമേററം വടിവായ്ക്കുറിയ്ക്കും. ൨൭

വിസ്താരമായ്പ്പത്രിക ഭൂരിസാക്ഷി-
വിസ്താരചോദ്യം പരമെന്നിതെല്ലാം
ശസ്താശയൻ ഭൂപതിമൌലി തന്റെ
ഹസ്താംബുജംകൊണ്ടെഴുതിക്കൊടുക്കും. ൨൮

മേധാവി മുദ്രാദികൾതന്റെ തത്വ-
ബോധാന്വിതൻ മാടയുവക്ഷിതീശൻ
ബാധാവിഹീനം ബത! തീരുതൊട്ടു-
ള്ളാധാരമെല്ലാമെഴുതാൻ സമൎത്ഥൻ. ൨൯

തീട്ടും തികച്ചന്നു നബാദ്ധ്യഭാവം
വീട്ടുന്നതിന്നുള്ള രശീതിയും കേൾ
ശീട്ടും ക്രയാദിയ്ക്കുപയോഗമുള്ള
നോട്ടും വെടിപ്പായെഴുതും നരേന്ദ്രൻ. ൩൦

കരാറതൊട്ടുള്ള മഹാഗുണങ്ങൾ
നിരാകുലം ചേൎന്ന നരാധിനാഥൻ
കരാറചെയ്യിച്ചിടയും കുടുംബ-
സ്ഥിരാൎത്തി നീക്കും തകരാറതെന്യേ. വ്വെ

ഗുണങ്ങൾകൊണ്ടേതാക്കയുമാക്കുമേ തൽ-
ക്ഷണം ഗ്രഹിപ്പാനെളുതാം വിധത്തിൽ
കണക്കിലായിപ്പലമട്ടിലുള്ള
കണക്കെഴുത്തിന്നു നൃപൻ സമൎത്ഥൻ. ൻ

എന്തിന്നു പാരം പറയുന്നിതിപ്പോൾ
ചിന്തിയ്ക്കിലാ മാടയുവക്ഷിതീശൻ
ഹന്താദരാൽ വേണ്ടുമെഴുത്തുകുത്തി-
ങ്ങെന്താകിലുംതാൻ സ്വയമേവ ചെയ്യും. വ്യം

തെങ്ങും കവുങ്ങും മുതലായിട്ടുന്ന
തിങ്ങും ഫലം പൂണ്ട തരുക്കൾതന്റെ
എങ്ങും പെടും പാട്ടമമേയകീൎത്തി
തിങ്ങുംവിധം പാൎത്ഥ ചേൎത്തുവെയ്ക്കും. വ്യഫ

ജലങ്ങൾകൊണ്ടും വെയിൽകൊണ്ടുമുണ്ടാ-
മലംഘ്യമായീടിന കേടശേഷം
അലം നിരീക്ഷിച്ചു നൃപാലവൎയ്യൻ
നിലങ്ങൾതൻ പാട്ടവുമൊത്തുവെയ്ക്കും. വ്യവ

ജ്ജണങ്ങൾ വാങ്ങാനണയുന്നവൎക്കു
പണം കൊടുത്തായതിനൊത്ത ലാഭം
പിണങ്ങിടാതങ്ങു പിരിച്ചുകൊൾവാൻ
ഗുണം നിനച്ചാലവനാരാമില്ല. വ്യന്ദ

ഓരോതരം ദിക്കുകൾതന്നിലെന്തേ-
ന്തോരോതരം വസ്തുവിനുണ്ടു മൂല്യം
നേരോടതെല്ലാമിഹ പാൎത്തു ചെയ്യും
വീരോത്തമൻ ഭൂപതി വേണ്ട കൎമ്മം. ൮൪

മാലേകിടുംമാതിരി പക്ഷപാതം
ചാലേ നിനച്ചാലിവനൊട്ടുമില്ല
ചേലേറമീ ഭൂപതി ധൎമ്മരാജൻ
പോലേ സദാ നൽസമവൎത്തിതന്നെ. ൮൫

പൂമാതിരിക്കുന്ന ഗൃഹത്തിലെക്കു
സാമാനമിന്നിന്നതു വേണമെന്നും
ക്ഷാമാദികൂടാതഥ കാപ്പതിന്നു-
മാമാനവേന്ദ്രന്നറിയാം സമസ്തം. ൮൬

വണിക്കിനൊക്കുംഗുണമമ്പിലോരോ
പണിക്കു ചേരും ഗുണമെന്നിതെല്ലാം
ഗണിച്ചു നന്നായറിയുന്നവൻ ഭൂ-
മണിപ്രദീപായിതനായവൻതാൻ. ൮൭

പശ്വക്കൾ, മത്സ്യാകൃതിയുള്ള ശുദ്ധം
പശുക്കൾ, പിന്നെ പല നന്മൃഗങ്ങൾ
ശിശുക്കളെന്നുള്ളവ നല്ലതാക്കാ-
നശുഷ്കധീയായവനെത്ര കേമൻ. ൮൮

മുദ്രാവിഹീനം സുഭഗങ്ങളായ
സമ്രാജചിഹ്നങ്ങൾ തികഞ്ഞവൻതാൻ
ഭദ്രാതിരേകത്തെ വരുത്തിയെങ്ങും
ദരിദ്രാദിദോഷം കളവാൻ മിടുക്കൻ. ൮൯

രമയ്ക്കു ചേരും പതിയായവൻതാൻ
ക്ഷമയ്ക്കു ചേരും പതിയായവൻതാൻ
ഉമയ്ക്കു ധീശൻ കനിയുന്നവൻ തൽ-
ക്ഷമയ്ക്കു പാർത്താലളവില്ല തെല്ലും. ൯൦

നേരായി നിത്യച്ചിലവിന്നുമാത്ര-
മീരാജ്ഞിമാർക്കേകിടുമിപ്പൊഴർത്ഥം
ധാരാളമാണെന്നു കഥിയ്ക്കിലൊട്ടും
പോരാ കുറച്ചേറമിതെന്നു ഞാനം. ൯൧

വന്നക്കടം തീർന്നിടനിത്ര വേഗം
നന്നാകുമിക്കാരിയമെന്നുമുള്ളിൽ
അന്നാളഹോ! ഞാൻ പുനരിത്ര വേഗം
നന്നാകുമെന്നും കരുതീല തെല്ലും. ൯൨

ഈ രാജ്ഞിമാർക്കൊക്കെയുമിത്രമാത്രം
ധാരാളമായിട്ടു ധനം കൊടുത്താൽ
നേരായുറയ്ക്കാമിവിടയ്ക്കു മേലിൽ
പോരാതയാകും മുതലെന്നിവണ്ണം. ൯൩

കാര്യങ്ങൾതൻ തത്ത്വമറിഞ്ഞിടാതി-
ന്നാര്യൻ ഭവാനെന്തു പറഞ്ഞിടുന്നു?
ധൈര്യം കഥിയ്ക്കാം, മുതൽ മിച്ചമുണ്ടാം
കാര്യങ്ങളിബ്ഭൂപതി നോക്കിയെന്നാൽ. ൯൪

ഒന്നായി ലക്ഷം ബത രൂപ മിച്ചം
നന്നായതെല്ലാം പലിശയ്ക്കു ഭൂപൻ
ഒന്നായ്ക്കൊടുത്താനിഹ പാലിയത്തേ-
യ്ക്കെന്നാണെടോ നമ്മുടെ സൂക്ഷ്മബോധം. ൯൫

മുട്ടാതകണ്ടീയുവഭൂമിപാലൻ
തൊട്ടാലതെല്ലാമൊരുകേടുമെന്യേ
മട്ടാത നന്നായ്സ്വരുമങ്ങു പണ്ടീ-
മട്ടായിരുന്നൂ കില ഭീഷ്മതാതൻ”. ൯൬

ഇത്തരം ബഹുജനങ്ങൾ വാഴ്ത്തുമീ-
യുത്തമക്ഷിതിപനീതിനൈപുണാൽ
അത്തൽ വിട്ടു പരമമ്മരാജ്ഞിമാർ
ചിത്തമോദമൊടു തത്ര മേവിനാർ. ൯൭

കലിതമായൊരിക്കാര്യവൈഭവം
കലിയൊഴിഞ്ഞു താൻ കണ്ടനന്തരം
വലിയതമ്പുരാൻ വാച്ച സമ്മദാ-
ലലിയുമുള്ളൊടൊത്തങ്ങു മേവിനാൻ. ൯൮

യുവനരപതിയാമവനുടെ
നവനയനൈപുണ്യമൊന്നിനാൽത്തന്നെ
ജവമൊടു ബഹു സുഖമാന്നാ-
രവസരമതിലമ്മതമ്പുരാക്കന്മാർ. ൯൯

അക്കാലംതന്നിൽ നേടീടിന പണമൊരുമി-
ച്ചൊത്തുപോൽ പത്തുകോടി
സൽക്കാരം ഹന്ത! തേടീ സപദി നരവരൻ
കള്ളർതന്നുള്ളു വാടി
അക്കാര്യം വന്നുകൂടീടിന കുതുകഭരം
പൂണ്ടു മാലോകർ പാടീ
നില്ക്കാതേ ചേട്ടയോടീ കടൽമകളവിടെ-
സ്സതതം നൃത്തമാടീ. ൧൦൦

ഇങ്ങിനെ “ഗോശ്രീശാദിത്യചരിത”ത്തിൽ
‘ഭരണപാടവപ്രകാശന’മെന്ന
അഞ്ചാം സർഗ്ഗം കഴിഞ്ഞു.

## ആറാം സൎഗ്ഗം.

വൃകഴുടയ "കറപ്പത്ത"ദരാൽജ്ജാതയാകും
പികമൊഴിമണി "പാറക്കുട്ടി"യാം പത്നിതൻറ
തികവെഴുമതുലശ്രീ സൽഗ്ഗുണാലക്ഷിതീശ-
ന്നകതളിരിൽ നിറഞ്ഞു മേദുരം മോദഭാരം. ൧

ശിവനഴകിനൊടേന്തുന്നുണ്ണിമാൻകണ്ണിയാളാ-
മവളുടെ ഗുണജാലം തെല്ലിതാ ചൊല്ലിടുന്നേൻ
നവജലധരലക്ഷ്മീക്ലേശദം കേശപാശം
ശ്രവണയുഗളദീൎഘം തുഷ്ടിദം ദൃഷ്ടിയുഗ്മം. ൨

ചലദമലതരംഗം യുദ്ധരംഗത്തിൽ വെൽവാൻ
ബലമൊടു കളിയാടിത്തല്ലിടും ചില്ലിയുഗ്മം
തിലകരചിതശോഭം ചാരു ഫാലം വിശാലം
തിലകുസുമസമാനം ഘ്രാണമാഘ്രാണരമ്യം. ൩

ഖചിതവിവിധരത്നാഗണ്യലാവണ്യലക്ഷ്മീ-
രുചി വിലസിന ഗണ്ഡ ചേൎന്ന നൽക്കുണ്ഡലങ്ങൾ
സചിവസദൃശനായിച്ചെന്നു രാകേന്ദു നന്നാ-
യുചിതമുപചരിക്കുന്നാനനം മാനനീയം. ൪

അധമത പുതുതാകും വിദ്രുമത്തിന്നു നൽകു-
ന്നധരമമൃതതുല്യം ഭാഷിതം ഭൂഷിതാസ്യം
സുധയുടെ സുഭഗത്വം കട്ട ഹാസം മനോജ-
പ്രധനജയയശസ്സാണെന്നുതാൻ തോന്നുമാൎക്കും. ൫

വിടരുമമലകാന്ത്യാ ദേശകാലാദി യോഗ-
സ്ഫുടമണികനകോദ്യൽഭൂഷണം പൂണ്ട കണ്ഠം
പടയിലമൃതകുംഭം കുമ്പിടും നല്ല കൊങ്ക-
ത്തടമമലപടാന്തൎഗ്ഗാഢഗൂഢസ്വരൂപം. ൬



ശ്രീമതി വി. കെ. പാറുക്കുട്ടി അമ്മ.

(കൊച്ചീ വലിയ തമ്പുരാൻ തിരുമനസ്സിലെ നേത്യാരമ്മ.)

ക്രമമൊടു നൃപകന്യാലംകൃതിസ്ഥായനേകം
വിമലമൃദുലപുഷ്പംകൊണ്ടു കാമൻ നികാമം
ശ്രമമൊടു വിരചിച്ചിട്ടുള്ള മാല്യത്തൊടേറ്റം
സമമിഹ ഭുജയുഗ്മം മാന്യഭൂഷാമനോജ്ഞം. ൭

അരപരമരയാലിൻ ചാരുപത്രാഗ്രമാടൊ-
ന്നരസിയുരസലാക്കാൻ വാച്ച വമ്പുള്ളതേറ്റം
ധരണിധരനിതംബംപോലെ പീനം നിതംബം
ശരദമലകരന്താൻ ചന്തമുള്ളന്തരീയം. ൮

തുട കരിതിലകൻതൻ നല്ല തുമ്പിക്കരത്തെ
പട പൊരുതി മടക്കാനത്ര കെല്പൊത്തതല്ലൊ
നട നളിനവനത്തിൽ പാൎത്തു ചീൎത്തീടുമന്ന-
പ്പിടയുടെ നട വെൽവാൻ പോരുമേ നേരുപാൎത്താൽ. ൯

അടിമലരമലാബ്ജം പോലെ ലക്ഷ്മീനിവാസം
കൊടി കുട മുതലാം നൽച്ചാരുരേഖോരുമാന്യം
വടിവൊടു കറ നീങ്ങും തങ്കവും ശങ്കതേടും-
പടി വിലസിന വൎണ്ണം പാരിൽ മറ്റാരിവൎണ്ണം. ൧൦

ഇതി പരമഴകേറ്റും മംഗളാംഗങ്ങൾ ചേരും
മതിമുഖിമണി പാറക്കുട്ടിയാമമ്മ ചെമ്മേ
പതിവൊടപരകൎമ്മം വിട്ടുടൻ വിഘ്നമെന്യേ
പതിയുടെ പരിചൎയ്യക്കൊന്നിനായിട്ടൊരുങ്ങും. ൧൧

നഖമണികളിണങ്ങുന്നംഗുലീപംക്തിയാലേ
സുഖമുടനുളവാകുംമട്ടിലുൎവ്വീശപരൻെറ
ശിഖ ചിതമൊടു പിക്കിക്കെട്ടിവെച്ചിട്ടുടൻ തൻ
മുഖസുഷമ വരുത്തും നിത്യമന്നീരജാക്ഷീ. ൧൨

നെടിയൊരമൃതഫേനശ്രീയെഴും ശയ്യതന്മേൽ
വടിവിനൊടു കിടക്കും കേമനാം ഭൂമിപന്റെ
അടിമലരിണ പാരം ഭദ്രമായ് നിദ്രയുണ്ടാം-
പടി ഝടിതി തിരുമ്മും മന്ദമസ്സുന്ദരാംഗി. ൰൩

നരവരനുടെ പൂമെയ്തന്നിലന്യൂനമായി-
സ്സുരസമൃദുസമീരൻ ചെന്നു ചേരുംപ്രകാരം
തരമൊടു തരളശ്രീതാലവൃന്തത്തിനാലേ
പര,മശിശിരകാലേ വീശുമപ്പേശലാംഗി. ൰൪

സ്തനഗിരിവരയുഗ്മം പീവരോരുദ്വയം നൽ-
ഘനജഘനമിതെല്ലാം ചേരുമച്ചാരുഗാത്രി
അനവരതസുഖാർത്ഥം നൽത്തണുപ്പൊത്തകാലേ
മനസി പരമ, ഭക്ത്യാ ഭർത്തൃശുശ്രൂഷ ചെയ്യും. ൰൫

പ്രിയതമനുടൽതന്നിൽ സൌഖ്യമുണ്ടാകുവാനായ്
പ്രിയഹിതമമൃതത്തിന്നൊത്ത വസ്തുക്കളെല്ലാം
നയമൊടു മടികൂടാതെത്രയും വൃത്തിയാക്കി
സ്വയമനുദിനമേകും വെയ്പുകാൾക്കുല്ലലാക്ഷി. ൰൬

അവനിതലമഹേന്ദ്രൻ മാന്യശോഭം ധരിക്കും
ധവളകരകരശ്രീയൊത്ത വസ്ത്രം പ്രശസ്തം
കവചമമലശീർഷത്രാണമെന്നുള്ളതെല്ലാ-
മവൾ പരമുളവാക്കും വച്ചുസൂക്ഷിച്ചുകൊള്ളും. ൰൭

നളിനദളസമശ്രീദൃഷ്ടിയാൾ ദൃഷ്ടിവെക്കും
ലളിതരുചിയൊടെന്നും നന്ദിപൂണ്ടെന്നമൂലം
തെളിവിനൊടു വിളങ്ങും കാന്തഗേഹാന്തരത്തിൽ
ചളി, പൊടി, പുഴ, പൊട്ടൻ, മൂട്ട തൊട്ടൊന്നുമില്ല. ൰൮

അവളനവരതം തൻ ചിത്തതാർ നിൎത്തി, മാറ-
ന്നവസരഗതിയെല്ലാം പാൎത്തു പാൎക്കുന്നമൂലം
അവനിപനവനെപ്പോഴപ്പോളിച്ഛിക്കും,മെന്തെ-
ന്നവകളവിടെയെങ്ങും ലബ്ധമാമപ്പൊഴപ്പോൾ. ൯

തളമലസതമൂലം വിട്ടു പള്ളിക്കുറിപ്പി-
ന്നിളയുടെ വരനച്ചുൾക്കണ്ഠകം പൂകിയെന്നാൽ
കളകളരവമുണ്ടാകാതിരിപ്പാൻ പുറത്ത-
ക്കളമൊഴിമണി കാത്തുംകൊണ്ടു മിണ്ടാതെ നില്ക്കും. ൧൦

കളമൊഴി രുചി തിങ്ങുംമട്ടു പാടാൻ തുടങ്ങു-
ന്നളവവിടെ മുഴങ്ങും മദ്ദളധ്വാനമെങ്ങും
തെളിവിനൊടഥ പൊങ്ങും രാഗമോരോ വിളങ്ങും
കിളികൾ കിമപി മങ്ങും ലോകർ മോദാൽ മയങ്ങും. ൧൧

അതിസുഖകരമായാമാനിനീമൌലി നാനാ-
കൃതികൾ പലതരത്തിൽ ചേൎത്തു പാടുന്ന നേരം
അതിവിഷമമിവണ്ണം പാടുവാൻ പല്ലവിക്കും
മതിയിവൾ ദൃഢമെന്നായ് സമ്മതിക്കും മഹാന്മാർ. ൧൨

ഘനരുചികലരും വാർകുന്തലാൾ ചന്തമായി
ഘനരസമൊടു മന്ദം വീണ വായിച്ചിടുമ്പോൾ
ധനമകലെ വെടിഞ്ഞും മജ്ജനസ്വാപപാനാ-
ശനവിധികൾ മറന്നും പാട്ടുകാർ കേട്ടു മേവും. ൧൩

അപഗതബഹുദോഷം പ്രോല്ലസദ്രാഗപോഷം
നൃപമഹിഷി മനോജ്ഞം വീണവായിച്ചിടുമ്പോൾ
കപടരഹിതമുൾക്കാമ്പായിട്ടുമാത്സൎയ്യമോടേ
സപദി ജനമശേഷം പൂണ്ടിടും ഭൂരിതോഷം. ൧൪

നലമൊടു നൃവരൻതൻ ജായ സംഗീതയന്ത്രം
പലതരമഴകേറും വച്ചു വായിച്ചിടുമ്പോൾ
ഖലരഹിതമുദിക്കും സാന്ദ്രസന്തോഷമാകും
ജലധിയി,ലിടതിങ്ങും വിസ്മയാൽ മാന്യർ മുങ്ങും. ൨൫

അമലനവരസശ്രീഭവ്യകാവ്യങ്ങളേറം
ശ്രമമൊടവൾ പഠിച്ചിട്ടുണ്ടു മാൽ പൂണ്ടിടാതെ
ക്രമമൊടതിൽ വിളങ്ങും ഹൃദ്യപദ്യങ്ങൾതൻ നൽ-
സുമധുരതരഭാവം ചൊല്ലുമാറുണ്ടു മെല്ലെ. ൨൬

സദസി ഝടിതി വാദിച്ചീടുവാൻ വമ്പു കൂട്ടും
സ്വദയിതനുടെ വാക്യാൽ കർക്കശം തർക്കശാസ്ത്രം
സുദതിയവൾ പഠിച്ചിട്ടുണ്ടു, ശാസ്ത്രജ്ഞർ വന്നാൽ
സദയമവരെ മാനിച്ചീടുമാറുണ്ടുപോലും. ൨൭

തമിഴ,ഴകിയ ഹിന്ദുസ്ഥാനി,യീരണ്ടിലും ന-
ല്ലമിതതരപടുത്വം നേടിനാൾ മോടിയോടേ
സുമതിഗുണമെഴുന്നത്തന്വി; ബുദ്ധിപ്രഭാവം
കിമപി തടവിടുന്നോർക്കെന്തസാദ്ധ്യം ധരായാം. ൨൮

ഭുവി വിലസിന 'മിൽട്ടൻ', 'ഷേക്സ്പിയർ', 'സ്കാട്ട്', മുമ്പാം
കവികളുടെയ കാവ്യം പാർത്തു കൂർത്തുള്ള ബുദ്ധ്യാ
വിവിധമതിലടങ്ങും സാരമെല്ലാമറിഞ്ഞി-
ട്ടവികലരസസിന്ധൗ മുങ്ങുമാമുഗ്ദ്ധഗാത്രി. ൨൯

ക്ഷിതിസുരവരനായീടുന്ന കാരാടിനെപ്പോ-
ലതിശയിതഗുണൌഘം തേടുമാ മാടഭൂപൻ
പ്രതിദിനമുപദേശിക്കുന്നമൂലം സമൂലം
മതിമുഖി വിഷവൈദ്യം പാട്ടിലെല്ലാം പഠിച്ചു. ൩൦

വിഷധരനികരത്തിൻ ബാധയാലിങ്ങു ചേരും
വിഷമഖിലമിറക്കാനായവൾക്കദ്ദശായാം
വിഷമമൊരു തരിമ്പും നാസ്തിയെന്നായി പിന്നെ
ഝഷമിഴി ശിവയേത്താൻ ഭക്തിപൂർവ്വം ഭജിച്ചാൾ. ൩൧

അവനിസുരകുലേന്ദ്രന്മാരൊടാരോമലാമാ-
യുവതി ഗിരിശജായാപാദപത്മം ഭജിപ്പാൻ
വിവിധമഥ വിധാനം ദക്ഷിണാപൂർവ്വമായി-
ട്ടവികലമുപദേശാൽ താനറിഞ്ഞാൾ തദാനീം. ൩൨

പ്രിയതമധരണീന്ദ്രാനുജ്ഞ കൈക്കൊണ്ടു പിന്നെ
സ്വയമവൾ ഗുരുവാക്യം പോലെ മാലേതുമെന്യേ
നിയമമൊടു ഭവാനീപാദപത്മാർച്ചനാദി-
ക്രിയ കിമപി തുടങ്ങീ സ്തോത്രഘോഷം മുഴങ്ങീ. ൩൩

"അയി ഭഗവതി മായേ ദേവി! പൂർണ്ണാനുകമ്പാ-
മയി! പശുപതിജായേ പാഹി മായേ! സുകായേ!
ത്വയി നിരുപമമാകും ഭക്തിഭാരം ഭവിപ്പാൻ
മയി വരണമയേ! തേ നഷ്ടസാദം പ്രസാദം. ൩൪

കരുണ തവ ഭവിച്ചീടാത്തവൻ ഭക്തനാകാ
കരുണ തവ ഭവിപ്പാൻ ഭക്തനായ്ത്താൻ വരേണം
ഗുരുവിഷമമിതന്യോന്യാശ്രയം ഹന്ത! തീർപ്പാ-
നരുതരുതൊരുവനും സാംബജായേ്യംബ! മായേ! ൩൫

ഭഗവതി! തവ ഭക്തന്മാരൊടൊന്നിച്ചിരിപ്പാൻ
നഗകുലപതികന്യേ! ഭാഗ്യമുണ്ടാക്കണം മേ
വിഗതവിവിധവിഘ്നം ഭക്തിഭാരം ഭവിപ്പാൻ
ജഗതി പരമുപായം ഹന്ത! മറ്റൊന്നുമില്ലേ! ൩൬

ഭവഭവഭയസിന്ധുമഗ്നരാം ഭക്തരെല്ലാം
നവരസമൊടു പാടും നിൻചരിത്രം വിചിത്രം
കുവലയപതിചൂഡേ! കുണ്ഡലം ചേൎന്നിടുന്നെൻ
ശ്രവണമതിലനൎഘം വന്നുടൻ ചേൎന്നിടട്ടെ. ൩൭

കുളുർമതിയെതിർകാന്ത്യാ ചീൎത്ത നിൻ കീൎത്തിപൂരം
കുളുർമ തരികയാൽ മേ കോൾമയിർക്കൊണ്ടിടട്ടേ
വെള്ളവെള്ളെ വിലസും നിൻകീൎത്തികേൾക്കാത്തലോകം
ഉള്ളുള്ളെ മൃതിസിന്ധൌ വീണിതാ കേണിടുന്നു. ൩൮

ഹിമഗിരിവരകന്യേ! ഭക്തിയുണ്ടാംവിധത്തിൽ
കിമപി തവ ഗുണത്തിൻ കേൾവിയാൽ ദേവിമായേ!
മമ സതതമൊലിക്കും ബാഷ്പവാരിപ്രവാഹാൽ
വിമലതയുളവായിടേണമിക്ഷോണിതന്നിൽ. ൩൯

ശിഖരിവരതനൂജേ! ദേവി ദിവ്യവ്രജത്തിൻ
മുഖസരസിജമദ്ധ്യേ ചേൎന്നമേവുന്നപോലെ
മുഖമതിലുമിദാനീം മാനസത്തിങ്കലും മേ
സുഖമൊടു ഗുണഹാസശ്രേണിതേ വാണിടട്ടേ. ൪൦

ജനനി! സപരിവാരം ത്വല്പദാബ്ജാൎച്ചനാൎത്ഥം
മനസി കുതുകപൂൎവ്വം ഞാൻ വരുത്തും വരാൎത്ഥം
ഘനരസമൊടു നിത്യം സ്വീകരിച്ചീടണം നീ
ജനനഫലമയേ! മേ വന്നിടും ന്യൂനമെന്നാൽ. ൪൧

വരതനു തവ കാണ്മാനാക്കണം വീക്ഷണം മേ
പരമിഹ പരിചൎയ്യയ്ക്കാക്കണം മൽക്കരം നീ
ചരണവിനമനത്തിന്നൊന്നിനായ് നിത്യമാക്കി-
ത്തരണമയി! മദീയം ദേവി! ശീൎഷം സഹൎഷം. ൪൨

നിടിലനയനദേവൻ നിത്യമത്യന്തരാഗാൽ
മടിയിൽ മടിപെടാതേ വച്ചു ലാളിയ്ക്കുമൂലം
വടിവൊടു വിലസും നിൻ വന്ദ്യമാകും സ്വരൂപം
മുടിമുതലടിയോളം കാളി! കാണാകണം മേ. ൪൩

അളിനിരകൾ നമിയ്ക്കും കേശ,മർദ്ധേന്ദു തോല്ക്കു-
ന്നളിക,മഴകിലേററം ചിത്രിതം ചിത്രകത്താൽ
ലളിതരുചിരകാന്ത്യാ ഭംഗമോടൊത്തു ഭംഗം
ഗളിതമദമൊഴിയ്ക്കും ചില്ലിവില്ലിൻ വിലാസം; ൪൪

കലിതകരുണ കഞ്ജശ്രീകവർന്നുല്ലസിയ്ക്കും
വലിയ നയനയുഗ്മം കാതരം കാതിലോളം
തുലിതമദനബാണം ഭൃംഗവൃന്ദത്തിലെല്ലാം
മലിനതയുളവാക്കാനേറെ ദക്ഷം കടാക്ഷം; ൪൫

സ്ഫുടതരതിലപുഷ്പം നാണമേന്തുന്ന നാസാ-
പുടമമലകപോലം നല്ല കണ്ണാടിപോലെ
ഉടനതി രുചി തേടും വിദ്രുമത്തിൻ മദത്തെ
പടയിലപഹരിയ്ക്കും ശ്രേഷ്ഠമാമോഷ്ഠബിംബം; ൪൬

ധവളരുചി മനോജ്ഞം ഹാസമുല്ലാസി ഹംസം
നവവികച സരോജം ചന്തമേറും ത്വദാസ്യം,
ശ്രവണയുഗളഡോളാമഞ്ജുലീലാതിലോലം
ദിവസപതിശശിശ്രീമണ്ഡലം കുണ്ഡലം; തേ. ൪൭

ഗളദതിമദഭാരം ശംഖു ശങ്കിച്ചൊഴിയ്ക്കും
ഗളതലമണിമാലാശോഭിമുക്താഭിരാമം
വളയുടെ നിനദത്താൽ കല്പവല്ലീവിഹാസം
കളകളമൊട്ടു ചെയ്യും മോഹനം ബാഹുയുഗ്മം. ൪൮

മലർശരഭഗവാൻതന്മാന്യപട്ടാഭിഷേകം
നലമൊടിഹ നടത്താൻ മന്ത്രതന്ത്രജ്ഞരെല്ലാം
പലപല ശുഭകർമ്മം ചെയ്തു മാണിക്യതങ്ക-
ക്കലശമൊടു സമാനം ചാരുവക്ഷോരുഹം തേ.. ൯൯

ചലദലദലദൈർഘ്യാരാനചണ്ഡം പിചണ്ഡം
വലയിതമണികാഞ്ചീദാമലംബം നിതംബം
കുല, കദളികൾതന്നിൽ ചേർത്ത ചാരൂരുയുഗ്മം
വലരിപുമുഖവന്ദ്യം മഞ്ജുളം പാദകഞ്ജം; ൱

ഇതി തവ പരമാനന്ദൈകരൂപം സ്വരൂപം
യതിനിവഹനിഷേവ്യം ഭക്തലോകാനുഭാവ്യം
അതിഗുണമഖിലാഘധ്വംസനം ശംസനീയം
സ്മൃതിയിൽ മമ വരേണം സർവ്വദാ സർവ്വരാത്രി! ൱൧

മധുസഹിതസമുദ്യൽകൈടഭാലോകനത്താൽ
വിധുരതയൊടു വാഴ്ത്തും ബ്രഹ്മനെക്കാത്തുകൊൾവാൻ
മധുമഥനനു ബോധം നൽകിനിന്നംബികേ! നിൻ
മധുരതരശരീരം കാളി! കാണാകണം മേ. ൱൨.

മഹിഷദിതിജശീർഷാസ്രത്തിനാലാത്തഭംഗ്യാ
വിഹിതലളിതലാക്ഷാലേപനം ലോഭനീയം
മഹിതസുരമുനീന്ദ്രന്യസ്തപുഷ്പാങ്കുരാളീ-
സഹിതമിഹ പദം തേ തോന്നണം മേ ഹൃദന്തേ. ൱൩

അമരിലഥ നിസുംഭൻതന്നെയും സുംഭനേയും
ക്രമമൊടു നിഹനിച്ചിട്ടപ്രമേയപ്രസാദാൽ
അമരനികരമെല്ലാം കാത്ത നിൻ കാൽത്തളിക്കായ്
കിമപി ബഹുസഹസ്രം കുമ്പിടുന്നേൻ സഹസ്രം. ൱൪

ഗ്ഗുണഗണവതി! ദുർഗ്ഗേ! ഗൌരി! ശാകംഭരീശ-
ത്രിണയനതടജാതേ! ഭദ്രദേ! ഭദ്രകാളി!
രണഹതദിതിജേന്ദ്രേ! ഭ്രാമരി! ത്വല്പദാബ്ജം
ക്ഷണമനു മമ ചിത്തേ തോന്നിടേണം നമസ്തേ. ൫൫

ധനപതിതനയാദിസ്നേഹമോഹത്തിനാൽ ഞാ-
നനവധി വലയുന്നേൻ ഭുക്തിമുക്തിപ്രദാത്രി
അനവരതമിതെല്ലാം പോക്കിടാനാക്കണം നീ
സുനയനമുടനെന്നിൽ സാനുകമ്പം വികമ്പം." ൫൬

വിജനദിശി വസിച്ചുംകൊണ്ടിവണ്ണം ഭവാനീ-
ഭജനമനുദിനംതാൻ ചെയ്തു ചേതോഹരാംഗി
സുജനമഹിതയായ് നൽപുത്രയുഗ്മേദ്വയത്തെ
സ്വജനസുഖമുദിക്കുംമട്ടു തുഷ്ട്യാ ലഭിച്ചു. ൫൭

ക്ഷിതിപതിയുടെ പുത്രന്മാർകളും പുത്രിമാരും
പ്രതിദിനമഴകോടേ മന്ദമന്ദം വളൎന്നു
ഇതി സകലഗുണത്താൽ ശാന്തയാം കാന്തയോടൊ-
ത്തതിമതിയുവമാടക്ഷോണിപൻ വാണു ഗേഹേ. ൫൮

അതുസമയമുദാരൻ മാടഭൂപന്റെ ധീമാ-
നതുലഗുണനിവൻതന്മാതുലൻ മാനശീലൻ
പുതുമപരമെഴും നൽബുദ്ധിയാൽ കൊച്ചിയാം നാ-
ടിതു ഝടിതി വിടാനായ് നിശ്ചലം നിശ്ചയിച്ചു. ൫൯

വിരവിനൊടതിവേഗാൽ കേട്ടുകേൾപ്പിച്ചുകൊണ്ടി-
പ്പരമസുഖദവൃത്തം പാരിലൊക്കെപ്പരന്നു
ഖരകരകിരണൌഘം സ്പഷ്ടമായ്പ്പുന്നുദിച്ചാൽ
ധരയിലിഹ പരക്കാൻ ഹന്ത! ചെറ്റന്തമാന്തം. ൬൦

പതിവിലൊരു വിശേഷാലുള്ള സൎക്കാർ ഗസററിൽ
സ്ഥിതിയിതു വെളിവായിക്കണ്ടു മാൽ പൂണ്ടു ലോകം
അതിഗുണമുളവായിക്കൊണ്ടിരിക്കും ദശായാ-
മതിനൊരു തടവായാലല്ലലില്ലാതെയാമോ? ൯൧

ചിലജനമിതു കേട്ടിട്ടേററമാതങ്കമാൎന്നാർ
ചിലജനമതിയായിട്ടത്ഭുതപ്പെട്ടു നിന്നാർ
ചിലരിതിനുടെ മൂലം തത്വമായി ഗ്രഹിപ്പാൻ
പലവഴി നിരൂപിച്ചാർ വമ്പരും സംഭ്രമിച്ചാർ. ൯൨

“പ്രകടമെവിടെയാണീ രാജ്യസന്ന്യാസകൎമ്മം?
വികടമെവിടെയാണീ രാജജാതിസ്വഭാവം?
അകലമതിനു തെല്ലല്ലിങ്ങു ധീരപ്രശാന്തൻ
മികവിനൊടിതു ചെയ്വാൻ വമ്പനിത്തമ്പുരാൻതാൻ. ൯൩

പെരിയ ‘രഘു’‘ദിലീപൻ’തൊട്ടു ഭൂമീശ്വരന്മാർ
പരിചൊടു നിജരാജ്യം പണ്ടു കൈവിട്ടപോലും
ഹരി! ഹരി!! കലിയാമിദ്ദുഷ്ടകാലത്തിലിമ്മാ-
തിരി ധൃതിയൊടു ചെയ്വാനന്യരീ മന്നിലില്ല. ൯൪

ക്ഷതി കിമപി ഭവിച്ചോ രാജ്യരക്ഷാക്രമത്തിൽ
ക്ഷിതിപനു ജരതാംമൂലമാലസ്യമുണ്ടോ?”
ഇതി പിറപിറെയാരോമാതിരിക്കോതി നീച-
ശ്രുതിയിലൊരുവകക്കാരേവമോരാണ്ടുപോയി. ൯൫

തദനു നൃപതിവൎയ്യൻ ഭൂരിധൈൎയ്യം സ്വകീയം
പദമുടനെ വെടിഞ്ഞു മാന്യരെല്ലാം കരഞ്ഞു
ഉദയഗുണമുപേക്ഷിച്ചംശുമാൻ പ്രാംശുവാം സ-
ല്പദമിവിടെ വിടുമ്പോൾ പക്ഷിസംഘം കണക്കെ. ൯൬

അതിഗുണഗണപൂൎണ്ണൻ ഹസ്തനക്ഷത്രജാതൻ
ക്ഷിതിപനുടനിവൻതാനപ്പദത്തിങ്കലെത്തി
മുതിരുമതുലകീൎത്ത്യാ ചേൎന്നു കുന്നുമ്മൽബെംക്ലാ-
വിതി ഭുവി പുകഴുംതന്മന്ദിരേ മന്ദമന്ദം. ൯൭

അഴകിനൊട്ടു നൃപേന്ദ്രൻ വാഴുമിക്കുന്നു കണ്ടി-
ട്ടുഴലൊട്ടടനെ പൊന്നിൻകുന്നു കാണുന്നുവെങ്കിൽ
മിഴികൾ പരമടയ്ക്കും നിൎണ്ണയം, കണ്ണിമപ്പാൻ
വഴിയൊരുവിധമുണ്ടെന്നാകിലോ നാകിലോകം. ൯൮

ക്ഷമയുടെ പതി വാണീടുന്ന കുന്നിന്മേൽബെംക്ലാ-
വമലഗുണഗണംകൈക്കൊണ്ടുടൻ കണ്ടുവെന്നാൽ
ഹിമഗിരിയിൽ വിളങ്ങു"ന്നോഷധിപ്രസ്ഥ"മാകും
സുമഹിതനഗരത്തെസ്സൎവ്വരും സംസ്മരിക്കും. ൯൯

അനുദിനമതിധൎമ്മം ചെയ്യുഹോ! രാവണൻ ത-
ന്നനുജനധിവസിക്കും ലങ്കനിശ്ശങ്കമായി
മനുജപതിവസിച്ചീടുന്ന കുന്നിന്മേൽബെംക്ലാ-
വിനുടെയ ചരണത്തിൽ താണുടൻ വീണു കൂപ്പും. ൱

ഇളയുടെ പതി വാണീടുന്ന കുന്നിന്മേൽ ബെംക്ലാ-
വളവകലുമനൎഘസ്വപ്രഭാസുപ്രഭാവാൽ
ജളത ഝടിതി ചേൎക്കും വെള്ളിയാം കുന്നിൽനിൽക്കു-
ന്നളകയുടെ മനസ്സിൽകൂടി നന്മോടിയോടേ. ൱൧

അനുദിനമവിടത്തിൽ ചേൎന്നിരിക്കും നരാണാം
ധനു,മകര,മിവററിൽ ശൈത്യമത്യന്തമില്ല
തനു പവനവിലാസാൽ കാൎത്തികക്കാലിലാക്കും
തനുവിലിഹ വിയൎക്കാ ചെറവമേ നീററമേവം. ൱൨

പലപല ഗുണമേവം ചേൎന്ന തന്മന്ദിരത്തിൽ
മലരഹിതഗുണൌഘം കൂട്ടമമ്മാടഭൂപൻ
അലസനയനയാളാം പത്നിയോടൊത്തു ധാത്രീ-
വലയഭരണകൎമ്മം ചെയ്തു ചേണാൎന്നു വാണാൻ. ൧൨

കരളിലവനസൂയാലേശമില്ലാത്തമൂലം
ഹര! ഹര!! ബഹുസൌഖ്യം; തെല്ലുമില്ലല്ലലാൎക്കും
ധരണിവരനസൂയക്കാരനാണെന്നുവന്നാൽ
ധരയിലഥ ഗുണത്തിൻ ബിന്ദുവും വന്നുകൂടാ. ൧൩

ജനഹിതകരനാമിപ്പാൎത്ഥിവന്നോൎത്തിടുമ്പോൾ
മനസി ദുരഭിമാനം തെല്ലുമില്ലാത്തമൂലം
ഫലരസമൊടു ഭൂപാലോകനത്തിന്നു വേണ്ടി-
ട്ടനവധി ദിനമാൎക്കും കാത്തു പാൎത്തിടവേണ്ടാ. ൧൪

ഒരുവിഷമമവന്നില്ലത്ര കാൎയ്യങ്ങളെല്ലാ-
മൃജുവമറിവാൻ ദുൎവ്വാശിയില്ലാത്തമൂലം
ഇരുളിനൊടു സമാനം ഹന്ത! ദുൎവ്വാശി നൂനം
പുരുഷനതു ഭവിച്ചാൽ കണ്ണു കാണുന്നതാണോ? ൧൫

സമവിഷമവിഭാഗം സൎവ്വമില്ലാതെയാകും
ഭ്രമമധികമണയ്ക്കും ഭീതിയുണ്ടാക്കുമാൎക്കും
സുമഹിതതരകൎമ്മങ്ങൾക്കു വിഘ്നം വരുത്തും
കിമപി തിമിരതുല്യം ചീൎത്തിടും ചിത്തദോഷം. ൧൬

നയമുടയ നരേന്ദ്രൻ തത്വമാൎയ്യാത്തശാസ്ത്രം
സ്വയമഖിലമറിഞ്ഞീടുന്നതുണ്ടെന്നമൂലം
ജയമപനയമില്ലാതെങ്ങുമുണ്ടായ്വിരൎത്ഥ-
വ്യയമുടനെ ചുരുങ്ങീ സാധുസമ്പത്തിണങ്ങീ. ൧൭

കിമപി വലിയമാടോവ്വീശവാത്സല്യപാത്രം
സുമതി യുവമഹീശൻ "രാമവർമ്മാ"ഭിധാനൻ
അമരനികരഭക്തൻ നിത്യമത്യുത്സവശ്രീ-
പ്രമദമൊടു വസിച്ചാൻ ചൊല്ലേറും തൽപുരത്തിൽ. ൬൯

വിടുപണികളെടുക്കും വീരലോകങ്ങൾ; വിദ്യാ-
പടുത പരമെഴുന്നോർ പേർത്തു വാഴ്ത്തിസ്തുതിക്കും
കൊടിയ മഹിമയേവം ഭാഗ്യമുള്ളോർക്കുതേറാം
വടിവൊടു യുവഭൂപന്നുണ്ടഹോ! വേണ്ടുവോളം. ൭൦

പുനരവനിപതീന്ദ്രൻ വന്നെഴും തൻ പ്രിയസ്യായ്
ധനമനവധി ധീമാൻ കോരിവാരിക്കൊടുത്തു
ജനമതിനവമാമീ വർത്തമാനം ശ്രവിച്ചു
മനസി രസമുദിച്ചുംകൊണ്ടു വാഴ്ത്തിസ്തുതിച്ചു. ൭൧

"ഹര! ഹര!! മതിയാകുംമട്ടിലഞ്ചെട്ടു ലക്ഷം
പരമഴകിയ ദ്രവ്യം തിണ്ണമീവണ്ണമേകാൻ
ധരയിലപരനുണ്ടോ? തൃപ്തിയാംമട്ടു വെള്ളം
തരമൊടിഹ കൊടുപ്പാനിപ്പൊഴാരഭ്രമെന്യേ". ൭൨

ക്ഷിതിപസുതരിൽവെച്ചിട്ടുത്തമൻ മൂത്തവൻ സ-
ന്മതിഗണമണി രാമൻമേനവൻ മാനശാലി
ക്ഷിതിയിതിൽ വിലസീടും വിദ്യയൊക്കെപ്പഠിച്ചി-
ട്ടതിധൃതിയൊടു പുക്കാൻ ഹന്ത! ദേശാന്തരത്തിൽ. ൭൩

അവികലകുതുകം കൈക്കൊണ്ടവൻ ലണ്ടനിൽ ചെ-
ന്നവിടെയധിവസിച്ചു വിദ്യ പാരം പഠിച്ചു
ഭുവി ബഹു പുകൾ പൊങ്ങും ജർമ്മനിക്ഷ്മാതലത്തിൽ
കവിയുമതിരസത്താൽ പിന്നെയദ്ധ്വന്യനെത്തി. ൭൪

അക്കാലമങ്ങഖിലരും
വക്കാണത്തിന്നൊരുങ്ങി യൂറോപ്പിൽ
തൽക്കാലമപ്രദേശേ
ദുഷ്കാലബലാൽ കുടുങ്ങിപോലായാറ്. ൮൫

ശരിയായ്ത്തരമൊട്ടു പിന്നെ
തിരിയേ വന്നെത്തി ലണ്ടനിൽത്തന്നെ
പരിചൊടു ശുഭമാമിനിമേൽ
ഗിരിജാഭജനം പിതാക്കൾ ചെയ്യുകയാൽ. ൮൬

ഊക്കുള്ള രണമിതേറാം
മുക്കന്നു നാളുതോറുമതിഘോരം
മുക്കുന്നു കപ്പലനവധി
നില്ക്കുന്നു വണിക്പ്രയോഗമിഹ സർവ്വം. ൮൭

വാടുന്നു ലോകരഖിലം
കൂടുന്നു ചരക്കുകൾക്കു വിലയേറാം
ആട്ടം മനമൊട്ടു കൂട്ടാ
കൂടുന്നു ജനങ്ങളങ്ങുമിങ്ങുമിഹ. ൮൮

“കൈസരിഹ യന്ത്രബലവാൻ
കേസരിവരനെന്നപോലെ വിക്രാന്തൻ
ഭാസുരനുടനെ വരുംപോൾ
സാസുരസുരനരജഗത്രയോച്ചണ്ഡൻ. ൮൯

ഒരു സുഖമില്ലെന്നെല്ലാം
വരുമിനിയെന്നുള്ള ശങ്കയാ ണ്ടാം”
നിരുപിച്ചിങ്ങിനെ നരപതി
കരുതിക്കൊള്ളുന്നു ചേതസാ ശിവയെ. ൯൦

നൃപസുത'നരവിന്ദാക്ഷൻ'
കപടവിഹീനം പഠിപ്പിലതിദക്ഷൻ
ചപലതകൾ വിട്ടമന്ദം
നൃപതിലകന്നേകിനാൻ മഹാനന്ദം. ൯൬

'രത്നാ' മാനിനിമാർമണി-
രത്നാ നൃപപുത്രി ലളിതശുഭഗാത്രി
പ്രത്നാം ശാസ്ത്രഗണം ലഘു-
യത്നാ കൂടാതഹോ! പഠിക്കുന്നു. ൯൭

'വിലാസിനീ'തി പ്രഥിതാഖ്യ തേടും
വിലാസിനീമാലിക രാജപുത്രി
കലാഭിവൃദ്ധ്യാ ഭുവി ശുക്ലപക്ഷ-
നിലാവിനെപ്പോലെ വിളങ്ങിടുന്നു. ൯൮

സത്യാലംബൻ സമസ്തപ്രഥിതഗുണഗണോ-
ദാരദാരൻ സഭൃത്യാ-
പത്യാമാത്യാദിസേവാപ്രമുദിതഹൃദയൻ
പ്രൌഢനാം മാടഭൂപൻ
കൃത്യാകൃത്യാർത്ഥവിദ്വാൻ കൃതബഹുസുകൃതൻ
പാർത്തലം കാത്തു പാർത്താൻ
നിത്യാനന്ദോത്സവശ്രീരസധരി ഹൃദി കു-
ന്നിച്ചു കുന്നിൽച്ചിരേണ. ൯൯

ഇങ്ങിനെ "ഗോശ്രീശാധിത്യചരിത"ത്തിൽ
സിംഹാസനാരോഹണമെന്ന
ആറാംസർഗ്ഗം കഴിഞ്ഞു.



## ഏഴാംസൎഗ്ഗം.

ക്ഷാരവെന്യേ നൃപനിങ്ങിനെ
നിരയം സുഖമോട്ട വാണിട്ടും കാലം
തിരമൊട്ട ഡല്ഹിയിലുണ്ടാം
ഡാബാറിന്ന ചെല്ലുവാൻ ക്ഷണം കിട്ടി. ൧

ക്ഷണമനുസരിച്ചു പിന്നെ
ഗുണവാൻ ഭൂമീശ്വരൻ പുറപ്പെട്ടു
ഗുണമേറുന്നവർ മഹതാം
ക്ഷണമിഹ നിരസിക്കുമോ നിനക്കുമ്പോൾ. ൨

പ്രേമമെഴും നൃപനൊട്ട ചേ-
ൎന്നോമനയാം ദയിതയും പുറപ്പെട്ടു
രാമനൊട്ടുകൂടി മുന്നം
ശ്രീമതിയാം സീതയെന്നപോലെ മുദാ. ൩

'ബോറാ'യിട്ടും ദിവാനും
കൂറാളും മററു മാന്യമന്ത്രികളും
ജോറായ് നൃപതിയൊടൊന്നി-
ച്ചാറാത്തൂയരും രസാൽ പുറപ്പെട്ടു. ൪

ഉദയൽഗുണനരചൻ ശുഭ-
ഹൃദയൻ മദിരാശിയിൽ തദാ ചെന്നു
തദനു ഗവൎണ്ണർ കഴിച്ചു
പദവിയിലപ്പാൎത്ഥിവേന്ദ്രസൽകാരം. ൫

മധുരിപുസമനബ്ഭൂപൻ
മധുരാധരിയായ മഹിഷിയൊടുകൂടി
മധുരാശിപട്ടണത്തെ
മധുരാകൃതി പൂണ്ടു കണ്ടു നിശ്ശേഷം. ൬

ജലയന്ത്രവൈഭവത്താൽ
ജലമവിടെസ്സൎവ്വദാപി ബഹുസുലഭം
മലരഹിതം സ്ഫടികസമം
പലതരമത്ത്രു രോഗശമനമുണ്ടാക്കും. ൭

പാരാതെ ദീപയന്ത്രം
ധാരാളം തൽപുരത്തിലത്തുമൂലം
നേരായ് രാവും പകലും.
നാരായണ! ശിവ!! മഹാത്ഭുതം ശരിതാൻ. ൮

ചൊല്ലാൎന്ന പവനയന്ത്രം
നില്ലാതവിടത്തിൽ വീശുമത്തുമൂലം
എല്ലായ്പ്പൊഴുമവിടെപ്പുര-
മുല്ലാസാൽ സുരഭികാലമാണോൎത്താൽ. ൯

മോട്ടാർവണ്ടികൾ സുലഭം
കിട്ടാതവരില്ല; തൊന്നുകൊണ്ടവിടെ
നാട്ടാരെവിടെയുമെപ്പൊഴു-
മൊട്ടാകെ വസിച്ചിടുന്നപോലെയഹോ! ൧൦

ഖഗമൃഗശാലകളിൽ ബഹു-
ഖഗമൃഗഗണമുണ്ടവററയേക്കണ്ടാൽ
ജഗതിയിലുള്ളഖിലജനം
ജഗദീശ്വരസൃഷ്ടിയോൎത്തു വാഴ്ത്തീടും. ൧൧

കുതിരപ്പുറത്തു കേറീ-
ട്ടതിരഭസം വെന്നിവെട്ടിടുന്ന* കളി
ക്ഷിതിരമണൻ രമണിയൊടൊ-
ത്തതിരററകുതുഹലേന കണ്ടു തദാ. ൧൨

ഉഷ്ട്രീശനങ്ങു ഭീഷണ
രഷ്ട്രീകരശാല ശകടഗണശാലാ
അശ്വകുലശാല പിന്നെ-
സ്സൎവ്വകലാശാലയെന്നിവകൾ കണ്ടു. ൱൩

മുട്ടാളത്തരമേറും
പട്ടാളക്കാരനേകമുണ്ടവിടെ
ഞെട്ടാത്തവനെവനവരുടെ
മട്ടാകെ നിനക്കിലരിഭയം വേണ്ടാ. ൱൪

ഉലകിൽ പെട്ട പദാൎത്ഥം
പലതരമങ്ങുണ്ടു കാഴ്ചബംഗ്ലാവിൽ
മലരഹിതമവകൾ കണ്ടാൽ
ഫലമെന്തോതേണ്ടതൊ,നനന്തമഹോ! ൱൫

പലതരമാസ്പത്രേ്യാട-
സ്ഥലമുണ്ടവിടത്തിലായവകൾ കണ്ടാൽ
വലരിപുഭവനത്തേക്കാൾ
വിലയിവകൾക്കേറെമെന്നു തോന്നീടും. ൱൬

സ്നാനാശനശയനാടന-
പാനാലങ്കരണമെന്നിവയെല്ലാം
ന്യൂനാതിരിക്തമെന്നിയെ
നാനാ വസ്തുക്കൾ സുലഭമങ്ങേറാം. ൱൭

അന്നു മഹാൻ മാടനൃപൻ
വന്നു രസാലെന്നു കേട്ടടൻ കാണ്മാൻ
വന്നുതുടങ്ങി മഹാന്മാ-
രൊന്നു കഴിഞ്ഞാലടുത്തു മറ്റൊന്ന്. ൱൮

ഉദ്യോഗസ്ഥന്മാരതി-
വിദ്യോതിതകീർത്തിയുള്ള ധീരന്മാർ
സദ്യോ നൃപനെക്കാണ്മാ-
നുദ്യോഗമൊടങ്ങു വന്നുടൻ കണ്ടു. ൯൯

ചൊല്ലാർന്ന ഭൂപനായവ-
രെല്ലാവരെയും യഥോചിതം കണ്ടു
സല്ലാപാദികളാൽ പര-
മുല്ലാസമവർക്കശേഷമുണ്ടാക്കി. ൲

വമ്പാർന്ന പട്ടണങ്ങളിൽ
മുമ്പായിട്ടമസ്ഥലത്തിൽനിന്നു നൃപൻ
സമ്പാദിതബഹുഗുണമാം
ബൊമ്പാനഗരത്തിലേക്കെഴുന്നള്ളി. ൲൧

അഞ്ചാതകണ്ടു നാഴിക-
യഞ്ചാറിഹ വീതിനീളമുള്ള പുരം
വഞ്ചാരുതയൊടു കണ്ടാൻ
നെഞ്ചാകെ നിറഞ്ഞ കൌതുകേന നൃപൻ. ൲൨

ചേലുള്ള പുരഗുണം ബഹു
കോലും മധുരാശിയെന്ന നഗരത്തിൽ
നാലുനിലയുള്ള മേടകൾ
നാലഞ്ചല്ലെങ്കിലെട്ടുപത്തുണ്ടാം. ൲൩

ആറനിലയുള്ള വീടുക-
ളേറമഹോ! നൂറിലങ്ങു ബോമ്പായിൽ
കേറവതിന്നവയിൽ ജവ-
മേറ്റമിലക്ട്രിക്ക ലിഫ്റ്റുമുണ്ടററം. ൲൪

ചില്ലിത്തെങ്ങാ മേടകൾ
മല്ലിട്ടു ജയിയ്ക്കുമേററമുയരത്താൽ
തെല്ലില്ലനൃതമിതിൽ പൊളി
ചൊല്ലിട്ടിവനോക്കിലെന്തഹോ! കാൎയ്യം. ൨൫

മില്ലുകൾ മധുരാശിയിലിഹ
തെല്ലുഗണിയ്ക്കുമ്പൊളൊന്നുരണ്ടുണ്ടാം
നല്ലൊരു ബോമ്പായിലുള്ളവ
ചൊല്ലുക, വയ്യൊക്ക, നൂറിലും കൂടും. ൨൬

പലവിധയന്ത്രപ്പണിയുടെ
വിലയേറീടും യശശ്ചയം പോലെ
ഉലകഖിലം നിറയുമ്പടി
മലർമകൾ ബോമ്പായിൽനിന്നുദിയ്ക്കുന്നു. ൨൭

ലോഹമയയന്ത്രവിദ്യക-
ളാഹന്ത! പഠിപ്പതിന്നൊരിസ്കൂളും
നഹി മധുരാശിയിലേറാം
മഹിമകലർന്നായതുണ്ടു ബോമ്പായിൽ. ൨൮*

ഇങ്ങിനെ ബഹുമഹിതഗുണം
തിങ്ങിന ബോമ്പാപുരം തദാ കണ്ടാൻ
മങ്ങിമയങ്ങാതധികം
പൊങ്ങിന പുകൾപൂണ്ട മാടഭൂമീന്ദ്രൻ. ൨൯

ബോമ്പായിലും നരേന്ദ്രൻ
തമ്പാദം കണ്ടു കൂപ്പി ധന്യന്മാർ
വമ്പാളും നൃപനതിധന-
സമ്പാദ്യക്കാരെയങ്ങു കൊണ്ടാടി. ൩൦

അവിടത്തിൽനിന്നു പിന്നീ-
ടവിളംബം പോയി മാടഭൂപാലൻ
ഭുവി പലദിക്കിലുമാവഥ
വിവിധവിശേഷങ്ങൾ കണ്ടു മോദിച്ചു. ൩൧

കാളീടും പുകഴ്‌ മതിയെ-
ക്കാളീഷൽഗ്ഗുണമൊടൊത്ത ഭൂപാലൻ
കാളീപദങ്ങൾ വിലസും
"കാളീഘട്ട"ത്തിലെത്തിനാൻ പിന്നെ. ൩൨

ചാരണഗീതം ത്രിജഗൽ-
ക്കാരണകാരണമമന്ദതരകരുണം
ഭൈരവമത്യുഗ്രരവം
ഭൈരവിയുടെ രൂപമങ്ങു കണ്ടു നൃപൻ. ൩൩

ഒഴുകും മിഴിനീരാൽ മിഴി
കഴുകിക്കൊണ്ടാദരേണ ചണ്ഡികയെ
തൊഴുതഥ ഭക്തിരസാബ്ധിയിൽ
മുഴുകിക്കൊണ്ടീവിധം സ്തുതിച്ചു നൃപൻ. ൩൪

"പടുതയുമുള്ള ദാനവൻ കടുത്ത പോത്തിനുള്ള മെ-
യ്യെടുത്തു ശൌൎയ്യവീൎയ്യമാൎന്നടുത്തു വന്നിടും വിധൌ
തടുത്തിടാത്ത വിക്രമാൽ മടുത്തിടാതുടൻ കുതി-
ച്ചെടുത്തു ചാടിടുന്ന നിൻ തുടുത്ത തൃപ്പദം ഭജേ. ൩൫

മതിക്കു നന്മകൂട്ടിടും യതിപ്രഭുക്കളേറവും
ശ്രുതിക്കു ചേൎന്നിടുംവിധം സ്തുതിച്ചു നിന്നിടുംവിധൌ
അതിപ്രവീരനാകുമദ്രിതിപ്രജേശമസ്തകേ
കുതിച്ചു ചാടിയങ്ങുടൻ പതിച്ചു നിൻ പദം ഭജേ. ൩൬

ബലം പെരുത്ത കാസരാസുരൻെറ ചീൎത്തമസ്തക-
സ്ഥലം തകൎത്തുകൊണ്ടു നീയലം ചവിട്ടിടും വിധൌ
ധ്ധിലുംധ്ധിലുന്ന പൊങ്ങിടും ചിലമ്പിനുള്ള നിസ്വനം
മലം കളഞ്ഞിടട്ടെ മേ മനസ്സിൽനിന്നു ചണ്ഡികേ! ൩൭

സ്വമിത്രസഞ്ചയം പരിഭ്രമിച്ചിടുന്ന മട്ടിലാ-
ക്രമിച്ച കാസരാസുരൻ ശമിപ്പതിന്നു മസ്തകേ
ധിമിന്ധിമീതി മദ്ദളപ്രമിശ്രസൽസ്വവാനപിതം
ശ്രമിച്ചു തുള്ളിടും പദം നമിച്ചിടുന്നു ഞാൻ തവ. ൩൮

അയേ! സുരാനമൽപദദ്വയേ! പദാബ്ജസേവക-
പ്രിയേ! കൃതാസുരക്ഷതിക്രിയേ! നമിച്ചിടുന്നു ഞാൻ
ജയേശവല്ലഭേ! മഹാദയേ! സദാ നിരസ്തതൽ-
ഭയേ! മുരാരിപങ്കജാലയേന്ദ്രവന്ദിതേ! ശിവേ!” ൩൯

ഉൽകടഭക്ത്യാ ശിവതൻ
തൃക്കഴലേവം സ്തുതിച്ചു വന്ദിച്ചു
തക്കത്തിലഥ നരേന്ദ്രൻ
കൽക്കട്ടേ സമസ്തവും പ്രദൎശിച്ചു. ൪൦

തൽക്കാലോചിതകൎമ്മം
നിൽക്കാതങ്ങൊക്കെയും നൃപൻ ചെയ്തു
ആക്കാർകുഴൽമണിയോടൊ-
ത്തുൾക്കാമ്പു തെളിഞ്ഞുടൻ പുറപ്പെട്ടു. ൪൧

ആരോമൽ പുകൾ പൂണ്ടിട്ടു-
മോരോ പുണ്യസ്ഥലങ്ങളിൽ ചെന്നു്
ധീരോത്തംസൻ നരപതി
നേരോടങ്ങങ്ങു ചെയ്തു പുരുപുണ്യം. ൪൨

ആകാശത്തിൽ വിളങ്ങും
രാകാശശിപോലെ കീൎത്തിയുള്ള നൃപൻ
വൈകാതെ ചെന്നു പിന്നെ
ശ്രീകാശീപുരിയിലെത്രയും ഭക്ത്യാ. ൪൩

ഗംഗയിലഥ മനുജേശൻ
മംഗളമാകുംവിധത്തിൽ മജ്ജിച്ചു
ഭംഗവിഹീനം കണ്ടു
ലിംഗമയം വിശ്വനാഥശിവരൂപം. ൪൪

ഗോദാനം ധനദാനം
ഭൂദാനം പാരമന്നചയദാനം
ഔദാൎയ്യശാലി ഭൂപൻ
മോദാൽ പലദാനമീവിധം ചെയ്തു. ൪൫

ഗംഗാനദിയേയുമുടൻ
ഗംഗാധരദേവനേയുമബ്ഭൂപൻ
തുംഗാമലഭക്ത്യാ ദു-
സ്സംഗാദികൾ പോക്കുവാൻ സ്തുതിച്ചു ചിരം. ൪൬

ഗംഗേ! കൃതബഹുദുഷ്കൃത-
ഭംഗേ! നാരായണാംഘ്രിതലജാതേ!
തുംഗേശമൌലിഗേഹസ്ഥിത-
ഭംഗേ! ഞാൻ ഭവതിയെ ഭജിക്കുന്നേൻ. ൪൭

ഉൽകടതിമിരമശേഷവു-
മൎക്കപ്രഭ പോക്കിടുന്നവണ്ണം നീ
ഉൾക്കനിവോടുമഘത്തി-
നൽക്കരമെല്ലാം മുടിച്ചുകളയുന്നു. ൪൮

ഭഗവതിഭക്തി ഭവിപ്പാൻ
ഭഗവതി! നിൻ തീരവാസമൊന്നല്ലോ
ജഗതി നിനച്ചാൽ കാരണ-
മഗതികൾതൻ ദുഃഖമഖിലമൊഴിവാനും. ൧൯

ഭുവനങ്ങളെ മുഴുവൻ ബഹു-
ജവമൊടു സംശുദ്ധമാക്കിടും മുനികൾ
ശിവ! ശിവ!! നിജശുദ്ധിയ്ക്കായ്
തവ തീരത്തിങ്കൽ വന്നു വാഴുന്നു. ൨൦

മായമൊഴിഞ്ഞതിദയയെഴു-
മായവർ ഭഗവാന്റെ സൽഗുണഗണത്തെ
മായ കടപ്പാൻ ബഹുരസ-
മായവിടെച്ചൊല്ലുമായതൊന്നുമതി. ൨൧

സുരമുനിജനവും ചൊല്ലും
വരമാകിയ താവകസ്തവഘോഷം
തിരമാലകൾ മറിയുമ്പോൾ
പരമങ്ങുണ്ടായ്‌വരുന്ന നിർഘോഷം; ൨൨

ജലപാനത്തിന്നണയും
പലപല ജന്തുക്കൾതന്റെ നിഹ്രാദം
ജലവാഹനലീലകളിൽ
ചലരഹിതമുദിച്ചിടുന്ന ബഹുനാദം; ൨൩

ഇങ്ങിനെ പലപല ഘോഷം
തിങ്ങിന നിൻചാരുതീരദേശത്തിൽ
പൊങ്ങിന രസമൊടു വാഴാ-
നിങ്ങിനി യോഗം വരുത്തിടേണം നീ. ൨൪

സാരഗുണമൊത്തിടും ഫല-
ഭാരമെഴും ഭൂരിവൃക്ഷലതികൌഘം
സൈ്വരമിടതിങ്ങിടും തവ
തീരമഹോ! സകലലോകരമണീയം. ൬൫

എങ്ങും പ്രസിദ്ധമിതു വൃകൾ
പൊങ്ങും നിൻ വിമലവാരിപൂരത്തിൽ
മുങ്ങും ജീവന്മാരഥ
പൊങ്ങുമ്പോൾ നിയതമീശ്വരന്മാരാം. ൬൬

വിശ്വസ്ഥിതി,ലയ,സൃഷ്ടിക-
ളീശ്വരരാകുന്നു ചെയ്തിടുന്നതുപോൽ
ഈശ്വരസൃഷ്ടിയിവണ്ണം
ശാശ്വതയാം ഭവതി ഹന്ത! ചെയ്യുന്നു. ൬൭

നിന്നിൽ ഭക്തി ഭവിപ്പാ-
നെന്നിൽ കൃപയിന്നു ചെയ്ക ജഹ്നുസുതേ!
മന്നിൽ പലതുണ്ടിന്നവ-
തന്നിൽ കൊതിയില്ലെനിക്കു ലവലേശം. ൬൮

സാരം ചോരാതീസ്സം-
സാരം ശീഘ്രം മുടിക്കുവാൻ വീയ്മം
പാരം കൂട്ടും തവ ജല-
പൂരം ബഹുരസമയം ദൃഢം പൂരം. ൬൯

വാഗീശകരകജാതേ!
ഭോഗീശ്വരശയനചരണനളിനഭവേ!
യോഗീന്ദ്രസേവ്യമാനേ!
ഭാഗീരഥി! നിന്നെ ഞാൻ ഭജിക്കുന്നേൻ". ൭൦

"ശങ്കര! ശശാങ്കമൌലേ!
ശങ്കരിതൻജീവനാഥ! ശിവ! ശംഭോ!
കിങ്കരനാമടിയനിലിഹ
നിൻകരുണാമൃതരസം സ്രവിക്കേണം. ൱൧

കരുണാമൃതരസമിതു കൈ-
വരുവാൻ ധൎമ്മങ്ങൾതന്നെ ചെയ്യേണം.
അരുതരുതു ധൎമ്മസൂക്ഷ്മമി-
തൊരുവനുമറിവാനുമെന്തു ചെയ്യേണ്ടു. ൱൨

ഒരു മുനിമറകളെ നന്നായ്
നിരൂപിച്ചിട്ടൊന്നു ധൎമ്മമെന്നോതും
വിരുതു പരമേറിടും മ-
റ്റൊരു മുനി മറ്റൊന്നു ചൊല്ലിടും ധൎമ്മം. ൱൩

പുരുഷോത്തമനാഥപതേ! നി-
ന്നരുളപ്പാടായിട്ടുന്ന മറതന്റെ
ഗുരുതരമാം സിദ്ധാന്തം
പുരുഷന്മാൎക്കൊക്കെയറിയുവാൻ വയ്യാ. ൱൪

എന്നാലിഹ ശിവ! ശങ്കര!!
നിൻനാമം ചൊൽകയും ഭവല്പാദം
നന്നായ്ഭജിക്കയും താ-
നിന്നാലോചിക്കുകിൽ പരം ധൎമ്മം. ൱൫

പുരുഷവരനൎജ്ജുനൻ പ-
ണ്ടുരുഭക്ത്യാ നിൻപദം ഭജിച്ചതിനാൽ
തെരുതെരെയമ്പുകൾ തൂകി-
ക്കുരുസൈന്യമശേഷമാശു കുലചെയ്തു. ൱൬

പാരാശര്യമുനീന്ദ്രൻ
പാരാതെ നിൻപദം ഭജിച്ചതിനാൽ
ആരാൽ ബ്രഹ്മജ്ഞാനം
നേരായ് ചേരുന്ന പുത്രനെ ലഭിച്ചു. ൯൭

മുന്നം യദുപതി കൃഷ്ണൻ
നിന്നംഗം പാർത്തു പേർത്തു സേവിച്ചു
എന്നതിനാലബ്ഭഗവാ-
നന്നഴകേറിയ തനൂജനുണ്ടായി. ൯൮

ദക്ഷൻ പ്രജാപതീശൻ
ദക്ഷൻ സർവ്വത്തിനും ഭവാൻതന്നെ
ത്ര്യക്ഷ! ദ്വേഷിച്ചതുകാരണ-
മക്ഷണമേ നഷ്ടനായിപോൽ മുന്നം. ൯൯

അളവററ നിൻമഹത്വം
കളവായല്പം ചുരുക്കിയുരചെയ്യാൻ
നളിനജ,നതുകൊണ്ടവനുടെ
പൊളളി പൊല്ലിയൊരശ്ശിരസ്സറുത്തു ഭവാൻ. ൱

നിന്നെബ്ഭജിപ്പവർക്കിഹ
പിന്നെയ്യേതുന്നല്ലുടൻ വരും സൌഖ്യം
നിന്നെദ്ദ്വേഷിപ്പവർക്കിഹ
പിന്നെയ്യേതുന്നില്ലുടൻ വരും ദുഃഖം. ൱൧

അതിനാൽ മററൊക്കെ വെടി-
ഞ്ഞതിഭക്തിരസം കലൎന്നു തവ ചരണം
മതിയിലുറപ്പിച്ചു സദാ
മുതിരുന്നേൻ പശുപതേ! ഭജിപ്പാൻ ഞാൻ. ൱൨

നിങ്കഴൽ ഭജിച്ചുകൊൾവാൻ
സങ്കല്പിച്ചാലുമുണ്ടു പുരുപുണ്യം
ശങ്ക വെടിഞ്ഞതിനാൽത്താൻ
ശങ്കര! യമനെജ്ജയിച്ചു നന്ദി പുരാ. ൰൫

ജയ ജയ മൃത്യുഞ്ജയ! ശിവ!
ജയ ജയ വിജയപ്രഹാരകിണധാരിൻ!
ഭയമൊഴിവാനതിബഹുരസ-
മയമായ് നിൻ ഭജനമാസ്തു തരണം മേ". ൰൬

തുംഗാശയനവനിങ്ങിനെ
ഗംഗാഗംഗാധരസ്തവങ്ങൾ തദാ
ഭംഗമൊഴിഞ്ഞു ജപിച്ചതി-
മംഗളമാകുംവിധം സുഖം പൂണ്ടു. ൰൭

"ഡില്ലി"യിലഥ നൃപവൈര-
ക്കല്ലിവനെത്തീട്ടടിച്ച വൃത്താന്തം
തെല്ലിനി മടിക്കുടാതിഹ
ചൊല്ലിട്ടുവൻ കേട്ടുകൊൾവിനെല്ലാരും. ൰൮

നലമൊടു നൃപാഗമത്താ-
ലുലകിടമതഹോ! രസിച്ചുകൊണ്ടിളകി
കലയുടെ നിധിയണയുമ്പോൾ
ജലധി രസിച്ചിളകിടാതെ നിന്നിടുമോ? ൰൯

ശ്രീമാൻ വൈസ്രോയി മഹാ-
ധീമാനഥ സൽകരിച്ചു നരവരനെ
രാമാനുജനാം കൃഷ്ണൻ
പ്രേമാലക്രൂരനെപ്പോലെ. ൨൰

ദക്ഷനവനെത്തിടുമ്പോൾ
ശിക്ഷയിലത്ത ലോകരങ്ങു കൊണ്ടാടി
ദക്ഷിണവായു വരുമ്പോൾ
വൃക്ഷസമൂഹങ്ങളെന്നപോലെ തദാ. ൯൯

ആ മാന്യനൃവരനവിടെ
ക്ഷേമാന്വിതമൊരു ഗൃഹത്തിൽ വാണരുളീ
ക്ഷേമാതിരേകമുളവാം
ശ്രീമാന്മാൎക്കെങ്ങുമെന്നുതാൻ ന്യായം. ൱

പരമഥ കോൺഫ്രൻസിന്നാ-
യരചകുലം സരസമങ്ങു വന്നെത്തി
തരമൊടു വൎഷിപ്പാനായ്
നിരവധിഘനസംഘമെന്നവണ്ണമഹോ! ൱൧

വീരൻ ഗേസ്റ്റപാർ മുതലാം
ധീരന്മാരായ ഭൂമിനാഥന്മാർ
സാരം കലൎന്ന വാക്കുകൾ
പാരം സഭയതിലെടുത്തുവൎഷിച്ചു. ൱൨

വീൎയ്യമെഴമാനൃപന്മാർ
കാൎയ്യവിശേഷങ്ങൾ പലതുമസ്സഭയിൽ
ധൈൎയ്യമൊടു പാൎത്തു ചിന്തി-
ച്ചാൎയ്യതയോടു തീൎപ്പുചെയ്തു വഴിപോലെ. ൱൩

പുരുശുഭകാൎയ്യം ചെയ്വാൻ
വിരുതെഴമീമാടഭൂപകുലവരനെ
ഒരുമയൊടഥ ഡർബാറതി-
ലൊരു മെമ്പ്രായ് നിശ്ചയിച്ചു ഭൂപന്മാർ. ൱൪

പലപല ദേശങ്ങളിൽ വ-
ച്ചുലസാക്ഷികൾമൌലി മാടനൃപമഹിഷി
പല നൃപപത്നികളുടെ നി-
ശ്ചലസൌഹാർദ്ദം ഗുണങ്ങളാൽ നേടി. ൮൫

വേഷമൊത്തുങ്ങിയതോറം
യോഷകൾമണിയാമവൾക്കു പാർക്കുമ്പോൾ
ഭാഷകൾ മൂന്നാലറിയാം
ദോഷമഹോ! തെല്ലുപോലുമില്ലല്ലോ. ൮൬

പണമലമുകളിലെഴും പ്രഭു-
ഗണമഹിഷികളും നരേന്ദ്രപത്നിയുടെ
ഗുണഗണമോർത്തോത്തുള്ളിൽ
പ്രണയവുമാശ്ചര്യവും തദാ പൂണ്ടു. ൮൭

പുണ്യക്ഷേത്രങ്ങളിലവൾ
പുണ്യം ചെയ്യാളഗണ്യമാത്തൊന്നു
തിണ്ണം പതിഗുണമൂലമി-
വണ്ണം നന്മകളവൾക്കു സിദ്ധിച്ചു. ൮൮

പരിവാരങ്ങളൊടൊന്നി-
ച്ചരിശമന്നനുടൻ നൃപൻ പുറപ്പെട്ടു
ശരിയെഴപ്പോന്നഥ വന്നാൻ
പരിചോടഥ "ചെറുതുരുത്തി"യാം ദിക്കിൽ. ൮൯

അവിടെച്ചെന്നു മഹാജന-
മവിളംബം നൃപനെ വിരവൊടെതിരേറ്റു
അവികലമംഗളപത്രം
കവിയും രസമൊട്ടു നരേന്ദ്രനായ് നൽകീ. ൯൦

എത്രയുമത്ഭുതമാം നിജ-
ചിത്രമഹാദേശയാത്രയുടെ വൃത്തം
തത്ര കഥിച്ചില്ലവരോടു
പത്രഗണപ്രഥിതമാകയാൽ ഭൂപൻ. ൯൧

കുലവാഴകൾ, മണിതോരണ,-
ജലപൂൎണ്ണഘടങ്ങൾ, പല്ലവസുമങ്ങൾ
പലതിവ വിലസും സ്വപുരേ
നലമൊടു ചെന്നാനനന്തരം ഭൂപൻ. ൯൨

വലിയമ്മരാജ്ഞിമുതലാം
വലിയ ഗുരുസ്ഥാനമുള്ള നിഖിലരെയും
കലിതമഹാഭക്തിരസാ-
ലലിയും മനമോടു തത്ര കണ്ടു നൃപൻ. ൯൩

അവരോടു ചൊന്നാൻ തന്നുടെ
നവനവനാനാപ്രദേശവൃത്താന്തം
അവനീശനഥ ചെന്നാൻ
ജവമൊടു പൂൎണ്ണത്രയീശസദനത്തിൽ. ൯൪

ഭൂപാലകാജ്ഞയാ ബഹു-
ദീപാവലി രത്നമാലപോലെ തദാ
ആപാദചൂഡമഴകായ്
ശ്രീപാരിഷ്ഷും ഗൃഹത്തിലുണ്ടാക്കി. ൯൫

ഘനസദൃശകാന്തി തേടും
ഘനതരമാമഷ്ടഗന്ധഭവധൂപം
ജനമനസി താപശാന്തി-
ക്കനവധി വൎഷിച്ചു ഭക്തിരസമപ്പോൾ. ൯൬

ഖരതുളസിദളമാലിക
മരതകമണിമാലപോലെ ശുഭകാന്ത്യാ
പരമാവിഷ്ണുക്ഷേത്രേ
നിരവധി നീളം നിരന്നു ശോഭിച്ചു. ൯൭

പടഹമൃദംഗഞ്ജരവവും
തടവുപെടാതുള്ള താളനിസ്വനവും
ഇടചേൎത്തുകൊണ്ടു ഗായക-
രുടനവിടെപ്പാടി ഗീതഗോവിന്ദം. ൯൮

അടവുവരാതെയിരിപ്പാൻ
ഭടരതിയാകും തിരക്കു നീക്കി ജവാൽ
ഉടനഥ ഹരിയുടെ നേരേ
നടയിലെഴുന്നള്ളി നിന്നു നരനാഥൻ. ൯൯

സാരം ചേൎന്നുല്ലസിച്ചുള്ളജിതനുടെ വപു-
സ്സക്ഷികൊണ്ടാസ്വദിച്ചു
പാരം താപം ത്യജിച്ചു നൃപനഥ ഹൃദയേ
ഭക്തിഭാരം ഭരിച്ചു
സ്വൈരം കണ്ണീരൊലിച്ചു പുളകമധികമായ്
മെയ്യിലെല്ലാം ധരിച്ചു
ധീരൻ നന്നായ് നമിച്ചു ഹരിപദകമലം
തത്ര വാഴ്ത്തിസ്തുതിച്ചു. ൧൦൦

ഇങ്ങിനെ "ഗോശ്രീശാദിത്യചരിത"ത്തിൽ
ദേശസഞ്ചാരമെന്ന
ഏഴാം സൎഗ്ഗം കഴിഞ്ഞു.

# എട്ടാം സർഗ്ഗം.

ഹരൻ പത്മജൻ ശക്രനിത്യാദിയാകും
സുരന്മാരശേഷം നമിക്കും മുരാരേ!
സ്ഥിരം നീ വസിക്കുന്ന സാരങ്ങളാലേ.
ചിരം പൂർണ്ണമായുള്ള വേദത്തിൽ നിത്യം. ൧

യതിപ്രൗഢസംവേദ്യമാകും ത്വദീയം
ശ്രുതിപ്രോക്തരൂപം ചിദാനന്ദരൂപം
ശ്രുതിക്കും വചസ്സിന്നുമോർത്താലഗമ്യം
മതിക്കും തഥാ ഹന്ത! കാണ്കെന്തു കഷ്ടം! ൨

ഭവച്ഛേദമെന്നുള്ളതുണ്ടാവ്വരില്ലി-
ബ്ഭവദ്രൂപസാരം ലഭിക്കായ്കിൽ നൂനം
അവിച്ഛേദ്യമാമീയനർത്ഥം മുടിപ്പാൻ
ഭവിച്ചാനഹോ! പൂർണ്ണവേദസ്ഥനായ് നീ. ൩

ജിതാത്മാക്കൾ കാണാതെഴും ബ്രഹ്മമെന്നു-
ള്ളതാകുന്നു കാണുന്നൊരീ നിന്റെ രൂപം
ഇതാരോ നമിക്കുന്നിതായാൾ വിമുക്തൻ
ഹതാശേഷസന്താപ! മായേശ! വിഷ്ണോ! ൪

രമാദേവി നിത്യം രമിക്കും ഭവാൻതൻ
സമാനാതിരിക്തങ്ങളില്ലാത്ത രൂപം
മമാനന്ദമാംമട്ടുദിക്കേണമുള്ളിൽ
സമാധിസ്ഥരാം യോഗികൾക്കെന്നപോലെ. ൫

കുഴൽകഞ്ജയുഗ്മം മഴക്കാറുതന്മേൽ
വഴക്കെന്നിയേ വാച്ചെഴും ഭാനുപോലെ
തഴക്കുന്ന വാർക്കുന്തളോന്തും ശിരസ്സിൽ
കുഴക്കറ്റമിന്നുന്ന പൊന്നിൻകിരീടം. ൬

കലാനാഥബാലാക്രമാലോലസുഭ്രൂ-
വിലാസങ്ങൾ ചേരും ലലാടം മനോജ്ഞം
നിലാവേററ നിൽക്കുന്ന നീലോല്പലത്തിൻ
പലാശം തൊഴും ലോചനം സൽകൃപാർദ്രം. ൧

തിലപ്പൂ തൊഴും തുംഗനാസാപുടം, സ-
ഞ്ചലൽ കുണ്ഡലം ചേർന്ന ഗണ്ഡസ്ഥലങ്ങൾ
വിലപ്പെട്ട സദ്വിദ്രുമത്തിൻെറ സാരം
ബലത്താലെടുത്തീടുമോഷ്ഠാധരങ്ങൾ. ൨

കുരുക്കുത്തിമുല്ലയ്ക്കെഴും കുഡ്മളത്തിൻ
കരുത്തം കെടുത്തുന്ന ചാരുദ്വിജങ്ങൾ
പെരുത്തിന്ദുവിന്നുള്ള സൌഭാഗ്യസാരം
കരുത്തോട്ടു കക്കും മുഖം മുഗ്ദ്ധഹാസം. ൩

സമുദ്രോദിതാതിസ്ഫുരൽകൌസ്തുഭശ്രീ
സുമുദ്രാസമേതം ഗളം ശംഖതുല്യം
സുമുക്താച്ഛമാലാരമാവന്യമാലാ-
വിമുക്തം സദാ മാർത്തടം മാന്യശോഭം. ൪

സ്ഫുരിക്കും മഹാദീർഘബാഹുക്കൾ നാലിൽ
ധരിക്കും ഗദാശംഖചക്രാംബുജങ്ങൾ
തെരിക്കെന്നു കല്പത്തിലീവിശ്വമെല്ലാ-
മിരിക്കും വിശാലാന്തരം കുക്ഷിദേശം. ൫

കടിസ്ഥാനസംലഗ്നമായ് തൂങ്ങിടും പൊൻ-
പൊടിക്കൊത്ത പീതാഭ ചേരുന്ന വസ്ത്രം
മടിക്കാതെ ദേവർഷിസംഘങ്ങൾ കൂപ്പു-
ന്നടിത്താരിതെല്ലാമെഴും തത്സ്വരൂപം. ൬

അനന്താസനം സ്നിഗ്ദ്ധനീലാഭയാൽ നൽ-
ഘനംതാൻ പൃഥാസൂനു കൢപ്തപ്രതിഷ്ഠം
ജനം തേറിടും ഭക്തിയാൽ ശ്രദ്ധമാകും
മനം തേടി മോദേന കാണുന്നു നിത്യം. ൬൨

ഹരേ! ശങ്കകൂടാത "കായാധവാ" ഖ്യാ-
സുരേശന്നു വേണ്ടി ബ്ഭവാൻ ഭക്തദാസൻ
നരാകാരമോടൊത്തിടും സിംഹമായി-
പ്പുരാ കാണുമാറായിപോലെത്ര ചിത്രം! ൬൩

ഇടിക്കൂട്ടിലുള്ളുഗ്രമാം ഗൎവ്വമെല്ലാം
മുടിക്കുന്ന ഗംഭീരഘോരാട്ടഹാസം
മടിക്കാത വക്ത്രം വണങ്ങുന്നു ചൌഘം
തടിൽക്കാന്തിചഞ്ചത്സടാഭ്രാമിതാഭ്രം; ൬൪

ഭവാംഭോജവാസാദി സംസേവ്യമാനം
ഭവാൻ പണ്ടു കൈക്കൊണ്ടൊരിബ്ഭവ്യരൂപം
ഭവാംഭോധി പാരം കടപ്പാൻ തൊഴുന്നേൻ
നവാംഭോദവൎണ്ണാച്യുതാനന്ത! വിഷ്ണോ! ൬൫

യശോദാദി ഗോപീജനത്തിന്നു വേണ്ടി-
ബ്ബൃഹദ്ദാരനാം നീ പുരാ കൃഷ്ണമൂൎത്തേ!
യശോദാത്ഭുതാനേകരൂപങ്ങൾ കൈക്കൊ-
ണ്ടശോകം വിരിഞ്ചന്നുമുൾക്കമ്പമേകീ. ൬൬

സുസന്താപമേന്തുന്ന ഭൂമീസുരന്നായ്
സ്വസന്താനമെല്ലാം കൊടുത്തെന്നവൎണ്ണ്യം
സസന്തോഷമേകുന്ന സന്താനമുദ്യ-
ദ്രസം തോയദച്ഛായ! മേ മായമെന്യേ. ൬൭

വടിഞ്ഞീടുമർത്ഥങ്ങളെന്നിന്നു വംശം
മുടിഞ്ഞീടുമാറായിതല്ലോ നിനച്ചാൽ
തടിച്ചാധി പൂണ്ടാരിവണ്ണം ഹൃദന്തം
പിടച്ചാശു മൽപൂർവ്വരാം ഭൂമിപന്മാർ. ൧൯

അവിച്ഛിന്നമാം നിന്റെ കാരുണ്യമൂലം
ഭവിക്കുന്നതില്ലിപ്പൊഴത്താപമൊട്ടും
ഭവിക്കുന്നു സമ്പത്തുപോരായ്കയാൽ മാ-
ലവിച്ഛേദമിന്നായതും തീർക്കണം നീ. ൨൦

വലദ്വേഷിസോദര്യ! സന്താനമിന്നും
നിലയ്ക്കാത വർദ്ധിച്ചിടുന്നുണ്ടു പാരം
കുലത്തിന്റെ വിസ്താരമുൾത്താരിലോർത്താൽ
മലർപ്പെൺപതേ! ഹന്ത! സമ്പത്തു പോരാ. ൨൧

കൊടുത്തീലയോ നീ കുചേലദ്വിജന്നാ-
യെടുത്താലൊടുങ്ങാത്ത വിത്തം മഹാത്മൻ!
കടുക്കുന്ന ദാരിദ്ര്യമോടിക്കുവാൻ ന-
മ്മിട്ടുക്കുള്ള സമ്പത്തു വർഷിക്ക വേഗം. ൨൨

കനത്തുള്ള യുഷ്മൽ പ്രസാദം നിനച്ചാ-
ലനർത്ഥം വരില്ലായവന്നിങ്ങുതെല്ലും
തനിച്ചായതോതുന്നു കായാധവൻതാൻ
നിനച്ചാൽ ഗ്രഹിക്കാമതേവർക്കുമല്ലോ. ൨൩

കുമാരൻ കഥിക്കുന്നു നിൻ ഭക്തനണ്ടാം
സമാധിക്കുറപ്പേറാമെന്നുള്ള തത്വം
രമാദേവി ചൊല്ലുന്നു ദാരിദ്ര്യമൊട്ടും
പ്രമാദത്തിലും ചേരുകില്ലെന്ന തത്വം. ൨൪

സ്വയംഭൂ കഥിക്കുന്നു നിൻ ഭക്തനെന്നും
സ്വയം സൃഷ്ടിചെയ്യും ജഗത്തെന്ന തത്വം
ജയം കൈവരും പോരിലെന്നുള്ള തത്വം
ഭയം വിട്ടു ചൊല്ലുന്നു ബീഭത്സുവീരൻ. ൧൫

ഭവൽഭക്തവീര്യം കഥിക്കുന്നു സാക്ഷാൽ
ഭവൻ ഹന്ത! ഗംഗാധരൻ കാലകാലൻ
ഭവത്ഭക്തികന്യാജനത്തിൻ പിതൃത്വം
ഭവത്ഭക്തനാണെന്നു ദേവർഷിവര്യൻ. ൧൬

അധർമ്മങ്ങളാം ചെയ്യില്ല നിൻഭക്തനൊട്ടും
സുധർമ്മങ്ങളാം ചെയ്തീടുമത്യാദരേണ
സ്വധർമ്മസ്ഥനാം ധർമ്മജൻ പാരമെന്നീ-
വിധം തത്വമോതുന്നു ഗാംഭീര്യശാലി. ൧൭

ചിരം താൻ പ്രവർത്തിച്ച പാപത്തെയെല്ലാം
പരം ത്വൽപദാംഭോജസത്ഭക്തിലേശം
അരം സംഹരിച്ചീടുമെന്നുള്ള തത്വം
സ്ഥിരം കാന്യകുബ്ജദ്വിജൻ ചൊല്ലിടുന്നു. ൧൮

സദാ സർവ്വലോകേശ! ലക്ഷ്മീശ! യുഷ്മൽ
പദാംഭോജസേവാരസാംഭോധിമദ്ധ്യേ
മുദാ മുങ്ങിടുന്നോർക്കു സന്താപമില്ലെ-
ന്നുദാരൻ കഥിക്കുന്നതേ ചിത്രകേതു. ൧൯

ഭ്രമിക്കുന്നു ഹാ! ഞാൻ ഭവാംഭോധിമദ്ധ്യേ
ശ്രമിക്കുന്നു സംസാരദുഃഖങ്ങളാലേ
നമിക്കുന്നു യുഷ്മൽപ്രസാദാന്തരായം
ശമിക്കുംവരയ്ക്കും കൃപാശീല! കൃഷ്ണ! ൨൦

ഹരേ! കൃഷ്ണ! ശൌരേ! വിഭോ! ദാനവാരേ!
സുരേശേഡ്യ! ഹസ്തസ്ഥശംഖാംബുജാരേ!
ചിരേണ ത്വദംഘ്രിദ്വയം കൂപ്പിടും മേ
തരേണം മുകുന്ദ! പ്രഭോ! നിൻ പ്രസാദം.” ൩൧

ഏവം ശ്രീവിഷ്ണുഭക്തിപ്രചുരതരസുധാ-
പാത്രമാം സ്തോത്രരത്നം
ദേവന്മാൎക്കും മനോജ്ഞം നരപതിതിലകൻ
ചൊല്ലി മെല്ലെ സ്തുതിച്ചു
ശ്രീവന്നമ്പോടു വാഴും നിജഗിരിസദനേ
ചെന്നു പിന്നീടമന്ദം
ഭാവം ചേരുന്ന തൻപ്രേയസിയൊടുസഹിതൻ
പീനമോദേന വാണു. ൩൨

ശ്രേഷ്ഠത്വമുള്ള ഗുണമൊത്ത നരേന്ദ്രമാതൃ-
ജ്യേഷ്ഠത്തി ഭക്തി കലരും വലിയമ്മരാജ്ഞി,
പ്രേഷ്ഠസ്വദേഹസഹിതം ബത! മാടഭൂമീ-
പൃഷ്ഠം വെടിഞ്ഞു ഹരിലോകമണഞ്ഞു പിന്നെ. ൩൩

സംസ്കാരകൎമ്മം മുതലായിട്ടുള്ള
സൽകാൎയ്യമെല്ലാം നൃവരൻ നടത്തി
സൽകാരപൂൎവ്വം സ്വജനങ്ങൾ ദുഃഖം
സഹിച്ചോർമറന്നീടാക്കയുമാചരിച്ചു. ൩൪

ശ്രീതാവുമൂൎവ്വീതലനായകന്റെ
മാതാവുടൻ താമസിയാതെ പിന്നെ
സ്ഥതാഭയാം പൂൎവ്വജയൊത്തിരിപ്പാൻ
ജാതാഗ്രഹം വിഷ്ണുപുരിക്കു പോയാൾ. ൩൫

അനന്തരം മാതൃപരേതകൎമ്മ-
മനന്തദാനാദികളോടുകൂടി
അനന്തതൻനായകനാശു ഭക്ത്യാ
മനന്തെളിഞ്ഞാദരവോടു ചെയ്താൻ. ൩൬

തുടങ്ങിനാൻ വത്സരദീക്ഷ പിന്നെ
മുടങ്ങിടാതാ ക്ഷിതിലോകനാഥൻ
അടങ്ങിടാതീനൃപധൈൎയ്യമോടു
മടങ്ങി പാരം ചപലേന്ദ്രിയങ്ങൾ. ൩൭

വലിപ്പവും വൃത്തിയുമാ നൃപന്റെ
ബലിക്രിയയ്ക്കുള്ളതുകൊണ്ടു ദോഷം
ചലിച്ചുപോയാശു പിതൃപ്രസാദം
ജ്വലിച്ചു വൎദ്ധിച്ചു ശുഭം തികഞ്ഞു. ൩൮

ആത്മപ്രമോദത്തോടു തത്ര നിത്യ-
ശ്രാദ്ധം ഭുജിക്കും ധരണീസുരന്മാർ
ഗാത്രം തെളിഞ്ഞാ നൃപസൽഗുണൌഘ-
സ്തോത്രം തുടങ്ങീ പതിവിൻപ്രകാരം. ൩൯

തൃത്താലിചാൎത്തലിനു കാലമതിക്രമിച്ച-
തുൾത്താരിലക്ഷിതിപതിപ്രഭു പാൎത്തു പിന്നെ
ചിത്താഭിരാമതയൊടായതുടൻ നടത്താൻ
തത്താദൃശോദ്യമമമന്ദമുടൻ തുടൎന്നാൻ. ൪൦

കല്യാണവാരിനിധിഭൂപതി മക്കൾതന്റെ
കല്യാണകൎമ്മവുമടുത്തുടനേ നടത്താൻ
കല്യാശയൻ കലിമലാപഹസൽഗുണത്താൽ
തുല്യാതിരിക്തരഹിതൻ ദൃഢമായുറച്ചാൻ. ൪൧

കല്യാണശീലമിയലും നൃപപുത്രിമാൎക്കു
കല്യാണമേററവുമടുത്ത ദശാന്തരാളേ
ഉല്ലാസമോടൊരുചിതക്രിയ തത്ര ചെയ്യാൾ
ചൊല്ലാൎന്ന സൽഗ്ഗുണമെഴും വലിയമ്മരാജ്ഞി. ൪൨

അമ്മനുജേശ്വരമഹിഷി-
ക്കമ്മമഹാരാജ്ഞി സമ്മദത്തോടേ
നന്മയൊടു ഹന്ത! “നൈത്യാ-
രമ്മ” സ്ഥാനം കൊടുത്തു വിധിപോലെ. ൪൩

കേടററീടിന കാന്തിയുള്ള ഗിരിജാ-
പ്രാണേശ്വരൻതൻ ജടാ-
ജൂടസ്ഥാനമുടൻ ലഭിച്ച സമയേ
ബാലേന്ദുപോലേ തദാ
മാടക്ഷ്മാപതിവൎയ്യപട്ടമഹിഷീ-
സ്ഥാനം ലഭിച്ചപ്പൊള-
ക്കോടക്കാർകുഴൽമൌലിരത്നമധികം
ഭംഗ്യാ വിളങ്ങീ ശുഭം. ൪൪

ഈ രാജമാനമഹിതോത്സവമാനനത്തി-
ന്നാരാൽ വരും നിയതമേറെ മഹാജനങ്ങൾ
നേരായവൎക്കു കുശലത്തിനു വേണ്ടതെല്ലാം
ധാരാളമായ്പൂരണമെന്നു നിനച്ചു ഭൂപൻ; ൪൫

പെരുത്തു വേണ്ടുന്ന പദാൎത്ഥമെല്ലാം
വരുത്തിനാൻ നന്മയൊടപ്പുരത്തിൽ
കുരുത്തമുള്ളോൎക്കു പിഴച്ചുപോകാ
കരുത്തെഴും നല്ല മനീഷി നൂനം. ൪൬

ഇങ്ങിനെ വട്ടംകൂട്ടിയൊ-
തുങ്ങിവരുന്നാ മഹോത്സവം കാണ്മാൻ
പൊങ്ങിന കൌതുകഭരമിട-
തിങ്ങിയമന്നാർ ജനങ്ങളെല്ലാരും. ൪൭

വഴിക്കുതാൻ നാഴികയെണ്ണിയെണ്ണി-
ക്കഴിച്ചു മാലോകരുടൻ വിഷാദം;
ഒഴിച്ചു പാണിഗ്രഹവാസരേ കൺ
മിഴിച്ചു കണ്ടാർ തപനോദയത്തെ. ൪൮

മാലോകരാദിത്യമഹോദയത്തെ
മാലോടകൂടാതഥ കണ്ടു പിന്നെ
ആലോചനാപൂൎവ്വമുരച്ചു തമ്മിൽ
കാലോചിതം കൌതുകമോടുകൂടി. ൪൯

“ഭേദിച്ചു ഹന്ത! ദോഷം ഗുണമിവ സമമാ-
ക്കീട്ടുമുഗ്രം തമസ്സാ-
മോദിച്ചു പാരിലെല്ലാം കിമപി വികസിതാ-
കാരപത്മാകരങ്ങൾ
ആദിത്യൻ വന്നുദിച്ചു വെളിവിനൊടധുനാ
സ്വാൎത്ഥമെല്ലാവരും സം-
പാദിച്ചീടാൻ മടിക്കാതഴകിനൊടു തുട-
ങ്ങുന്നു തിങ്ങും പ്രമോദാൽ. ൫൦

സഹാസരാജന്നളിനീമനോജ്ഞ-
വിഹാരനാദിത്യനദിച്ചയന്ത്ര
ഇഹാദ്യ ലോകം വെളിവോടുണൎന്നു
മഹാശ്മശാനഗ്രഹഭീതി തീൎന്നു. ൫൧

ചിലപ്പോൾ സദ്വൃത്തൻ ഹൃദയഗകളങ്കാതിമലിനൻ
ചിലപ്പോൾ കൌടില്യാന്വിതനനിയതാകാരനനിശം
ജലപ്രായാത്മാവായ്ക്കുരുവുമൊരു ദോഷാകരനവൻ
കലസ്ത്രീശൻ മങ്ങി പരമുദിതനാദിത്യനധുനാ. ൩൨

പീനാഭയാം പത്മിനി സദ്വിജാളി-
സ്ഥാനാർഹയായത്ര വിളങ്ങിടുന്നു
ജ്ഞാനാവഹിനാഖില സാധുലോകോ-
ത്ഥാനാർത്ഥമാദിത്യനുദിച്ചുയന്നു. ൩൩

ഘോരപ്രയോഗം വിപുലാന്ധകാര-
ചാരപ്രയോഗം പരമെന്നിതെല്ലാം
ജാരപ്രയോഗത്തൊട്ടു നിന്നു; ശോഭാ-
സാരത്തൊടാദിത്യനുദിച്ചുയന്നു. ൩൪

ഭഞ്ജിച്ചു ദോഷാഗമജാതഖേദം
രഞ്ജിച്ചു ലോകം നിഖിലം നിതാന്തം
കഞ്ജത്തിനുണ്ടായി വിടച്ചു, ശോഭാ-
പുഞ്ജത്തൊടാദിത്യനുദിച്ചുയന്നു. ൩൫

ഗോശ്രീഭൂതലമെവരാ-
ലാശ്രിതമവർമാത്രമത്ര മിഴിയുള്ളോർ
ഗോശ്രീശാദിത്യനുദി-
ച്ചശ്രീദോഷം കളഞ്ഞു തെളിയുന്നു. ൩൬

ഭുവനജകുലമിത്രം ചിത്രമാദിത്യനേററം
ജവമൊടുദിതനായിട്ടങ്ങിതാ പൊങ്ങിടുന്നു
അവരവരുടെ കർമ്മം കേവലം ചെയ്യുതിന്നായ്
ഭുവനമിതിൽ വസിക്കും ലോകർ പോകുന്നു വേഗം. ൩൭

അടങ്ങിടുന്നില്ലിഹ വാദ്യഘോഷം
മടങ്ങിടുന്നില്ല മഹാജനങ്ങൾ
തുടങ്ങി പാണിഗ്രഹണോത്സവം മേൽ
മുടങ്ങിടാ ന്തുനമിതീശദൃഷ്ട്യാ" ൮൮

വീണാമൃദംഗാദി-രവങ്ങളുള്ള
ചേണാൎന്ന പാണിഗ്രഹണോത്സവത്തെ
കാണാൻ പുറപ്പെട്ടവരേവമോതി-
യേണാക്ഷിമാരോടൊരുമിച്ചു പോയാർ. ൮൯

പാരാതനേകം വിഭവങ്ങൾ വെച്ചു-
ങ്ങാരാൽ നടത്തീടിന സദ്യതന്നിൽ
പോരായ്മയില്ലൊന്നിനുമെന്നതില്ല
പോരാതെവന്നൂ വയറെന്നമൂലം. ൯൦

ആ രാജവൎയ്യനുടെ കല്പനയാൽ നടന്ന
വാരാംഗനാനടനഗീതകലാദിതന്നിൽ
പോരായ്മയില്ല പുനരൊന്നിനുമെന്നതില്ല
പോരാതെവന്നു സമയം പരമെന്നമൂലം. ൯൧

ഭ്രാന്താലെന്നുള്ള മട്ടിൽ ചിലർ വകതിരിക്കു-
ടാതെ കാൎയ്യത്തിനെല്ലാം
താന്താൻ ചാടിപുറപ്പെട്ടതു ബഹുവഷളാ-
ക്കുന്നു ചിക്കെന്നു കഷ്ടം!
ശാന്താത്മാവാ നരേന്ദ്രൻ നിജസചിവവഴി-
ക്കുന്നു കാൎയ്യങ്ങളൊക്കെ
സ്വാന്താനന്ദം ജനങ്ങൾക്കരുതരമുളവാം
മട്ടു നന്നായ് നടത്തി. ൯൨

തിണ്ണമിന്നൊക്കയും നല്ല-
വണ്ണമോക്കുംദശാന്തരേ
എണ്ണത്തിൽ കുറവില്ലൊട്ടും
വണ്ണത്തിലുമഹോ! തഥാ. ൯൬

ഉല്ലാസാലിത്ര നന്നായി-
ച്ചൊല്ലാമെന്നൊരടിയന്തരം
തെല്ലാണ്ടിനകമുണ്ടായി-
ട്ടില്ലാ പാക്കിൽ മഹാത്ഭുതം. ൯൭

പൊങ്ങും പുകളെഴുമീ നൃപ-
നിങ്ങു വരുത്തിയ "സരസ്വതീഭായി".
തിങ്ങും രസമൊട്ടു കഥകൾ തു-
ടങ്ങുംപൊഴുതെന്തു ചൊൽവതാനന്ദം. ൯൮

സരസ്വതീഭായി ധരിയ്ക്കു,സാക്ഷാൽ
സരസ്വതീദേവി, വിവാദമില്ല
വരസ്വരഞ്ചേൎത്തതിഭംഗിയോടി-
ത്തരത്തിൽ വേറിട്ടൊരു നാരി പാടാ. ൯൯

മുത്തണിക്കളുർമുലത്തടം കലരു-
മുത്തമാജനനസ്യനുത്തമ-
ങ്ങുത്തമം ചെറിയ വൃത്തവും വലിയ
വൃത്തവും ബഹുമുകത്തരം
മത്തളധ്വനികൾ മത്തനാഗമിവ-
യൊത്ത കാഴ്ചകളടുത്തടു-
ത്തിത്തരം മഹസ്സൊരത്തലില്ല ഖലു
ചിത്തതാരതിലൊരുത്തനും. ൱

കല്യാണോത്സവവാസരത്തിൽ മതിമാ-
　　നാകും മഹീനായകൻ
കല്യാണം വരുവാൻ സ്വകീയധരയിൽ
　　താലൂക്കുതോറും തദാ
ഉല്ലാസത്തൊടു കുക്ഷിപൂർത്തിവരുമാ-
　　റന്നം കൊടുത്തീടിനാ-
നെല്ലാവർക്കുമിതിൽപ്പരം സുകൃതമെ-
　　ന്താണോർത്തു കാണുംവിധൌ. ൱൮

വലിപ്പമേറുന്ന രസങ്ങൾ നന്നാ-
യൊലിച്ചിടുന്നിപ്പരമോത്സവത്തിൽ
ചലിച്ചിടാതെത്തിയമന്നവർക്ക
ഫലിച്ചു സർവ്വേച്ഛയുമെന്നു നൂനം. ൱൯

ചിത്തപ്രീത്യാ ചെവിക്കൊള്ളണമിതഖിലരും
　　ഹന്ത! തൊണ്ണൂറ്റിനാലാ-
മത്തേക്കൊല്ലംബവർഷ്ഷേ ബഹുശുഭകരമായ്
　　വന്നിടും കന്നിമാസേ
അത്തംനാൾ മാടഭൂമീശ്വരകുലമഹിതാം-
　　ഭോധിരാകേന്ദുവാമീ-
സ്സുതൻതൻ ഷഷ്ടിപൂർത്ത്യുത്സവമതിതിലുമ-
　　ക്ലിഷ്ടമുൽകൃഷ്ടമാകും. ൰

　　അഷ്ടിദാനാദിയെല്ലാമി-
　　ഷ്ഷഷ്ടിപൂർത്തിമഹോത്സവേ
　　പുഷ്ടിയായുരുമൊന്നിന്നും
　　കഷ്ടിപിഷ്ടി ഭവിച്ചിടാ. ൰൧

വിപ്രശൂദ്രാദിജാതിക്കാ-
രപ്രമേയമഹോത്സവം
ഇപ്രകാരം പ്രശംസിച്ചാർ
സംപ്രമോദമഹോ! തദാ. ൭൨

ആദിത്യനോടു സമമായ മഹസ്സെഴുന്നി-
ന്നാദിത്യഭൂപനുടെ ഭൂപരിപാലനത്തെ
വേദിപ്പതിന്നു ചിലതൊക്കെയുരച്ചിടുന്നേൻ
മോദിച്ചു കേൾപ്പിനതു ലോകരശേഷമിപ്പോൾ. ൭൩

ഭക്തന്മാർ ചെയ്യുവെന്നാൽ മഹിതതരമഹാ-
ക്ഷേത്രകാര്യങ്ങളെല്ലാം .
വ്യക്തം നന്നായ്‌വരിക്കും ദൃഢതരമുളവാം
ഭൂരിദേവപ്രസാദം
ശക്തൻ മാടക്ഷിതീശൻ സ്വയമിതികരുതി-
ദ്ദേവകാര്യം നടത്താൻ
ഭക്തന്മാർ നാലുപേരെ പ്രതിസുരസദനം
നിശ്ചയിച്ചാൻ വിശേഷാൽ. ൭൪

തിരുവഞ്ചിക്കുളമിതിലി-
ഗ്ഗുരുഭക്തന്മാരിലൊരുവനെന്നനുജൻ
സുരുചിരഭട്ടാദ്ര്യനവധി
ബിരുദപദം പൂണ്ട ഗോദവർമ്മനൃപൻ. ൭൫

ഈവണ്ണമോരോ നിയമം നടത്തീ-
ട്ടാവമ്പനാം മാടമഹീമഹേന്ദ്രൻ
ദേവസ്വകാര്യങ്ങൾ പരിഷ്കരിച്ചാൻ
ദേവപ്രസാദം തികയുംവിധത്തിൽ. ൭൬

സ്കൂളുകൾ നാലഞ്ചിഹ ചൈഹ-
റസ്കൂളുകളാക്കീടിനാൻ മഹീപാലൻ
ആളുകളഥ പണ്ടത്തേ-
ക്കാളുമഹോ! ഭൃശമതിൽ പഠിക്കുന്നു. ൬൭

വിശാമീശ്വരൻ തന്റെ പാഠ്ശാലകളിലെല്ലാം
നിശാപാഠരീതിയ്ക്കു നിഷ്കൎഷ കൂട്ടി
കൃശാംഗീജനത്തിന്റെ പാഠത്തിനും താൻ
വിശാലത്വവും നന്മയും ചേൎത്തു പാരം. ൬൮

ക്ലേശം തരും ദുൎഗ്ഗതിതന്റെ മൂല-
നാശം വരുത്താൻ വഴിയോൎത്തു ഭൂപൻ
മോശം വിനാ കൈത്തൊഴിലഭ്യസിപ്പാൻ
ദേശങ്ങളിൽ സ്കൂളുകൾ നിശ്ചയിച്ചാൻ. ൬൯

ഇമ്മന്നവൻ ശ്രുഭനയൻ മലയാളമാകു-
മിമ്മന്നിടത്തിൽ വിലസീടിന ഭാഷയെല്ലാം
നന്മട്ടിലാശ്വരണമെന്നു നിനച്ചതിന്നു
കമ്മററിയൊന്നു നിയമിച്ചു നിറഞ്ഞ ഭംഗ്യാ. ൭൦

അക്കമ്മറ്റിമഹാജനത്തിനു കല-
ന്നീടും ഗുണപ്രാഭവാൽ
വെക്കം സൎവ്വഗുണങ്ങളും തികയുമി-
ബ്ഭാഷയ്ക്കു ദോഷം വിനാ
അൎക്കൻതന്റെ തെളിഞ്ഞ ദീധിതികളാൽ
നൽത്താമരപ്പൊയ്കയിൽ
തൎക്കം വിട്ടു ഗുണങ്ങളാസകലവും
മങ്ങാതിണങ്ങും വിധം. ൭൧

വാട്ടം വിട്ടു കൃഷിയ്ക്കു വേണ്ടതഖിലം
    കാട്ടീടുവാൻ മാതൃകാ-
തോട്ടം ശ്രീശിവപത്തനത്തിൽ നവമായ്
    സ്ഥാപിച്ചു ഭൂപാലകൻ
കോട്ടം തീൎത്ഥ തൽകൃഷിസ്ഥവ പക-
    ൎത്തിക്കൊള്ളുവാൻ കൎഷക-
ക്കൂട്ടം തത്ര വസിച്ചിടുന്നു നിയതം
    നന്നാകുമിന്നാടിനി. ൰൫

കുറവററ കൃഷിയ്ക്കു വേണ്ടതാകും
ചിറ, തോടെ,ന്നു തുടങ്ങിയുള്ളതെല്ലാം
നിറമിന്ദുവിൽനിന്നെടുത്തു ലോകേ
നിറയും കീൎത്തിയെഴും നൃപൻ ചമച്ചു. ൰൬

    വഴി വച്ചു നൃപൻ വെട്ടു-
    വഴിവൃക്ഷങ്ങൾ വാഴ്ക്കുവാൻ
    വഴിവേണ്ടവിധം സൎവ്വ-
    മൊഴിയാതുളവാക്കിനാൻ. ൰൭

ഗാത്രംതന്നിലനേകസൽഗുണഗണം
    കൂടുന്ന കൂററൻ ശിവ-
ക്ഷേത്രംതോറമിണങ്ങിടുന്നു നയമേ-
    റീടും നരേന്ദ്രാജ്ഞയാ
ചിത്രം മച്ചികളാം പശുക്കളിനിമേ-
    ലില്ലാതയാം ഗോക്കളിൽ
പുത്രശ്രീയുളവാം കൃഷിയ്ക്കു ഗുണമാം
    ക്ഷീരാദി ധാരാളമാം. ൧൮

ഇപ്പാരിലുള്ളവർകൾതങ്ങടെ വീട്ടിൽ വാണി-
ട്ടപ്പാടുചെയ്യുമൊരു കൈത്തൊഴിൽ വിദ്യയെല്ലാം
അപ്പാർത്ഥിവപ്രഭു തുണച്ചു വളർത്തുവാനായ്
ഡിപ്പാട്ടുമെൻറ പുതുതായ്പ്പനരൊന്നു വച്ചു. ൮൬

കൊണ്ടാടിക്കരകൗശലത്തിലധികം
    വമ്പുള്ളപേർ വീട്ടിൽവാ-
ണുണ്ടാക്കുന്നവയൊക്കയും വിലകൊടു-
    ത്തന്നന്നു വാങ്ങിച്ചുടൻ
കണ്ടാമണ്ടിവരാതകണ്ടു ശുഭമായ്
    സൂക്ഷിച്ചുവയ്ക്കുന്നിടം
കണ്ടാലത്ഭുതമത്ഭുതം! മിഴിയിണ-
    യ്ക്കെല്ലാക്കുമുല്ലാസദം. ൮൭

ഭയമഖിലജനത്തിന്നുക്കൊട്ടുണ്ടാക്കുമുഗ്രാ-
മയനികരമശേഷം മായമറ്റാശു മാറ്റാൻ
നയനിധി നൃപനായുർവ്വേദശാലാപ്രതിഷ്ഠാ-
ക്രിയ നിജപുരത്തിൽ ചെയ്തു ചേതോനുകൂലം. ൮൮

സാദം വളർന്നു ഭുവി വീഴ്ചയിലായൊരായു-
ർവ്വേദം നരേന്ദ്രനിവനിങ്ങിനെ താങ്ങിയപ്പോൾ
മോദം സമസ്തമനുജക്കുമുദിക്കുമാറ
ഖേദം വെടിഞ്ഞു തെളിവോടെഴുനീറ്റിടുന്നു. ൮൯

    നേരില്ലപ്രയത്നത്താൽ
    ഭൂരിസൽഫലമേകിടും
    പാരിലായുർവ്വേദശാസ്ത്രം
    സൂരികൾക്കതിസമ്മതം. ൯൦

പഞ്ചാസ്യോദഗ്രവീൎയ്യൻ നരപതിതിലകൻ
പാരിൽ വില്ലേജുതോറും
പഞ്ചായത്തിന്നു വേണ്ടും വിഭവമഖിലവും
ലാക്കിൽ നന്നാക്കിയേററം
പഞ്ചായത്തിപ്പുകാർ കൈത്തൊഴിൽ, കൃഷി, പല നാൽ-
ക്കാലിയിത്യാദിയെല്ലാ-
മഞ്ചാതേ കാട്ടി നാട്ടിൽ ബഹുലഗുണഗണം
പൂൎത്തിയായ്ചേൎത്തിടുന്നു. ൱൧

തരമോടു പരിഷ്കരിച്ചു ഭൂമീ-
ശ്വരമുക്താമണി പട്ടണങ്ങളെല്ലാം.
സുരപത്തനവാസതുല്യമായീ
സരസം പട്ടണവാസമിക്ഷമായാം. ൱൨

ഏവം നയത്തൊടു നൃപൻ വലുതാക്കി ദേശം-
തോറും പരസ്പരസഹായവിശിഷ്ടസംഘം
തേറീ സുഖം ഭുവി ജനത്തിനു ബുദ്ധിമുട്ടു
മാറി പണത്തിനളവാസ്ഥലിശച്ചുരുക്കം. ൱൩

പ്രഭയെഴുമീയാദിത്യ-
പ്രഭ വിഷ്ണുനൃപന്റെ ശോഭനാഭ്യുദയാൽ
ശുഭയാം "കൊച്ചിമഹാജന-
സഭ"യിതുഷസ്സന്ധ്യപോലെ കാണുന്നു. ൱൪

ഉറക്കമററിസ്സഭ വേണ്ടപോലെ
മുമ്പു ചെയ്യുന്നു ഗുരുപ്രയത്നാൽ
ഉറച്ചു വേരൊത്തു നയാഖ്യ വൃക്ഷം
കുറച്ചിടാതിങ്ങു ഫലങ്ങൾ നൽകും. ൱൫

ഒരിയ്ക്കലും തെററുകൾ പററിടാതതാൻ
ശരിയ്ക്കു കാൎയ്യങ്ങൾ കഥിയ്ക്കുമിസ്സഭ
സ്സരിയ്ക്കുമവ്വീശനു തൻെറ നാടകം
ഭരിയ്ക്കുവാൻ പിൻതുണയായ് ഭവിച്ചിടും. ൯൬

സമ്പദഭിവൃദ്ധിയും ഭുവി
ദമ്പതിമാൎക്കിങ്ങു സുഖവുമുണ്ടാവാൻ
വമ്പനരചൻ ചമച്ചാ-
നമ്പൊടു നായൎക്കു ചേൎന്ന റിഗ്ഗുലേഷൻ. ൯൭

പൊടുന്നനെബ്ഭൂപതിചേൎത്ത നായർ-
കുടുംബരക്ഷാറിഗ്ഗുലേഷനാലേ
ഉടൻ തറക്കല്ലു പൊളിപ്പതിന്നു
കടം വരുത്താൻ കഴിയില്ലൊരാളും. ൯൮

താരുണ്യമാശു ദയിതയ്ക്കു നശിച്ചുപോയാൽ
കാരുണ്യമററു കണവൻ ബത! പോകയില്ല
ചേരുന്നമട്ടു ചിലവിന്നു കൊടുക്കുമൎത്ഥ-
മോരുമ്പൊളെത്ര ശുഭമീനൃപനീതിസാരം. ൯൯

ഗാത്രത്തിലൊക്കെ വൃത്തതായ വേഷ-
മാത്രത്തിനാലിയ്യിടയിൽ പലൎക്കും
ക്ഷേത്രപ്രവേശത്തിനു വന്ന ബാധ
ഗോത്രസ്ഥധീശൻ ത്വരിതം കളഞ്ഞാൻ. ൧൦൦

ബലമേറിടുമിക്ഷാമാൽ
പലപലഡിപ്പാൎട്ടുമെണ്ടിലുമിദാനീം
സുലഘുതരശമ്പളക്കാ-
ൎക്കലഘുതരം താപമുള്ള തത്വത്തെ; ൧൦൧

ധരിച്ചു ധാത്രീപതി താപമൊക്കയും
ഹരിച്ചുകൊൾവാനവർകൾക്കശേഷവും
ശരിക്കുടൻ ശമ്പളമത്ര കൂട്ടിനാൻ
സ്സൂരിക്കുമൌദാൎയ്യമിതെത്ര ശോഭനം. (യുഗ്മകം) ൧൦൨

അപ്പാവനാശയനൃപൻ വഴിപോലെയാരോ
ഡിപ്പാട്ടുമെണ്ടുകളശേഷവുമാദരേണ
അനല്പതരം ഗുണമിണക്കി വെടിപ്പിലാക്കി
കെല്പേറിടുന്ന നിജകല്പനതൻപ്രഭാവാൽ. ൧൦൩

ഈ രാജവൎയ്യനഥ ഭാരതചക്രവൎത്തി-
യ്യോരായിരം ശതമെടുത്തു കൊടുത്തു രൂപ്യം
ഘോരാഹവച്ചിലവിനു,ണ്ടതിഭൎത്തൃഭക്തി
നേരായ് നൃപന്നു ഹൃദി; സജ്ജനമേവമല്ലോ. ൧൦൪

ഉന്നിദ്രമോദമൊടുടൻ-"ജി-സി-ഐ-ഇ"-യെന്നു
മന്നിൽ പുകഴ്ന്ന പദമിക്ഷിതിചക്രവൎത്തി
മന്നിന്നധീശനു കൊടുത്തു; മഹാഗുണൌഘ-
ത്തിന്നിത്രയുണ്ടു ഫലദാനപടുത്വമല്ലോ. ൧൦൫

മാനം കലൎന്നാമ്മയന്നിടുന്നീ
സ്ഥാനം മഹീന്ദ്രന്നു ലഭിച്ച വൃത്തം
ആനന്ദമുൾക്കൊണ്ടു ജനങ്ങൾ കേട്ടു-
ന്നൂനം ശുഭാശംസനമാചരിച്ചു. ൧൦൬

ശ്രീവലരിപുസഹജൻതൻ
കേവലകാരുണ്യപൂരഭാരത്താൽ
ഈ വലിയതമ്പുരാനിഹ
ഭൂവലയം കാത്തു വാഴണം സുചിരം. ൧൦൭

ഉല്ലാസഭാരമൊട്ടടൻ ജി-സി-ഐ-ഇ-യെന്നു
ചൊല്ലാന്ന് നവൽപദമിതത്ര ലഭിച്ചപോലെ
എല്ലാം ശിവാസദയ, "സാദരലോലദൃഷ്ട്യാ"
കല്യാണമായിവരുമീനൃപതിക്കു മേലിൽ. ൧൦൮

ഇങ്ങിനെ "ഗോശ്രീശാദിത്യചരിത"ത്തിൽ
രാജ്യഭരണം (പലവക)യെന്ന
എട്ടാംസർഗ്ഗം കഴിഞ്ഞു.

---

ശുഭമസ്തു.

